## പല്ലവി.

ശ്രീനീലകണ്ഠഗുണസിന്ധോ—പര-
മാനന്ദരൂപ! ജയ ഹര ദീനബന്ധോ!

### ചരണങ്ങൾ

൧. ചെഞ്ചിടയുമമൃതകരകലയും—പൂൎണ്ണ-
ശീതാംശുബിംബരുചി ചേൎന്ന തനുരുചിയും
പുഞ്ചിരികലൎന്ന മുഖമതിയും—കാണ്മാൻ
ഭൂയോപി വളരുന്നു പാരമഭിരുചിയും. (ശ്രീനീല)

൨. കരിമുകിൽ തൊഴുന്ന രുചി തടവും—നല്ല
കണ്ഠമോടു ബാഹുക്കൾ വിതതമാറിടവും
കരിചൎമ്മശോഭികടിതടവും—ഇന്നു
കാണുമാറാകണം തവ ചരണവടിവും. (ശ്രീനീല)

൩. പരനൊരുവനില്ല മമ ശരണം—നാഥ
പരമകരുണാലയ ഭജാമി തവ ചരണം
വിരവിനൊടു മന്നിലിഹ വരണം—വന്നു
വിശ്വൈകനാഥ! മമ വരമാശു തരണം. (ശ്രീനീല)

### പാടി—ചെമ്പട.

മരാളകന്യാമിവ മാനസം ഗതാം
അരാളകേശീമവലോക്യ താം സതീം

---

ചെഞ്ചിട=ചുവന്ന ജടയും, അമ...യും=ചന്ദ്രക്കലയും, ശീതാം...ചി= ചന്ദ്രന്റെ കാന്തി. തനുരുചി=ദേഹശോഭ. ഭൂയോപി=വളരെ. അഭിരുചി=ആഗ്രഹം. കരിമുകിൽ=കാർമേഘം. തടവും=ചേൎന്ന വിതതം= വിസ്താരമുള്ള. കരി...വും=കരിചൎമ്മത്താൽ=ആനത്തുകലാൽ ശോഭിക്കുന്ന. കടിതടം=അരപ്രദേശം. ഭജാമി=ഞാൻ ഭജിക്കുന്നു വരണം=വരികവേണം. അഥവാ-വന്നു്, വരണം=വരം=വിവാഹരൂപമായ വരം തരണം എന്നോ, വരം (ശ്രേഷ്ഠം) ആയ വരണം=വിവാഹം, എന്നോ ആകാം.

മാനസംഗതാം=മാനസസരസ്സിലെത്തിയ. മരാളകന്യാം ഇവ=പെൺഹംസംപോൽ. (സന്തുഷ്ടയായും) ഉപമ. അരാളകേശീം=ചുരുണ്ട തലമുടിയുള്ള. താം സതീം=ആ സതിയെ. കരാളദംഷ്ട്രഃ=കരാളം ഭയങ്കരമായുള്ള

കരാളദംഷ്ട്രോ ദനുജോപി ജാതുചിൽ
സ്മരാലസാത്മാ മനസൈവമബ്രവീൽ.

ഖണ്ഡങ്ങൾ

൧. കണ്ടാലതിസുന്ദരിയാകും
കന്യാമണിയാരിവൾ ഭുവനെ!
തണ്ടാർമകളിവളുടെ കാന്ത്യാ
തണ്ടാമവളെന്നു മന്യേ

൨. പൂമെയ്മരവിരിയും ജടയും
പൂണ്ടെങ്കിലുമതിരമണീയം
താമരശൈവലസംഗേപി
സാമോദം വിലസുന്നല്ലോ.

൩. ഏതാദൃശമായ വയസ്സു-
മിവൾ തന്റെ തപസ്സും കണ്ടാൽ
ചേതസ്സിലൊരുത്തനെ വരനായ്
ചിന്തിച്ചീടുന്നിതു നൂനം.

കേദാരഗൌഡം—ചെമ്പട.

ഖണ്ഡം.

ഭാഗ്യവിലാസം കൊണ്ടെന്റെ
ഭാര്യയായീടുവാൻ
യോഗ്യയാമിവളെയിന്നു
കയ്ക്കലാക്കീടുന്നേൻ.

---

വീരപ്പല്ലുള്ള. ദനുജഃ=രാക്ഷസൻ. ജാതുചിൽ=ഒരിക്കൽ. അവലോക്യ=കണ്ടിട്ടു്, സ്മരാലസാത്മാ=സ്മരപീഡയാൽ അലസാത്മാവായി ക്ഷീണിച്ചവനായി. മനസാ=മനസ്സുകൊണ്ടു്. ഏവം=ഇപ്രകാരം. അബ്രവീൽ=പറഞ്ഞു, (വിചാരിച്ചു). ഉപജാതി വൃത്തം.

തണ്ടാർമകൾ=മഹാലക്ഷ്മി. കാന്ത്യാ=ശോഭകൊണ്ടു് ഇവളുടെ തണ്ടാമവൾ=ഇവളുടെ താഴെയാണു്. (ശരീരകാന്തികൊണ്ടു് ഇവൾ ലക്ഷ്മിയെ ജയിക്കുന്നുവെന്നു് താൽപര്യം). മന്യേ=ഞാൻ വിചാരിക്കുന്നു.

ശൈവലസംഗേപി=പായൽ പതിഞ്ഞെങ്കിലും. (പ്രതിവസ്തൂപമ) ഏതാദൃശം=ഇപ്രകാരമായ.

സരഭസമിതി ചിന്തയന്മദാന്ധഃ
പ്രസഭമുപേത്യ സതീം ഗ്രഹീതുകാമഃ
അലഭത സഹസാ തപോമയാഗ്നൌ
ശലഭദശാമസുരാധിപോ ദുരാത്മാ.

ബലഹരി — ചെമ്പട.

സതീം സ തീവ്രേ തപസി സ്ഥിതാമിമാം
നിരീക്ഷിതും ചാപി പരീക്ഷിതും തതഃ
ജരാതുരക്ഷോണിസുരാകൃതിഃ പ്രിയാം
പുരാരിരാസാദ്യ പുരോബ്രവീൽ ഗിരം.

പല്ലവി.

കന്യകമാർമൌലിമണേ കല്യാണശീലേ.

അന്യഭാവമെന്നിൽ വേണ്ട
ആശയം നീ ചൊൽക ബാലേ. (കന്യക)

കേരള സാഹിത്യ അക്കാദമി

---

ഇതി=ഇപ്രകാരം, സരഭസം=വേഗത്തിൽ. ചിന്തയൻ=വിചാരിക്കുന്നവനും, മദാന്ധഃ=മദത്താൽ കണ്ണുകാണ്മാൻ പാടില്ലാത്തവനും, (അഹങ്കാരം കൊണ്ടു് വിവേകമില്ലാത്തവൻ.) സതീം ഉപേത്യ=സതിയുടെ അടുത്തുചെന്നു്, പ്രസഭം=ബലാൽക്കാരമായി, ഗ്രഹീതുകാമഃ=പിടിക്കാൻ തുനിയുന്നവനും, ദുരാത്മാ=ദുഷ്ടനും, ആയ അസുരാധിപൻ. തപോമയാഗ്നൌ=തപസ്സാകുന്ന തീയിൽ സഹസാ=ഉടനെ. ശലഭദശാം=ഇയ്യാംപാററയുടെ അവസ്ഥയെ അലഭത=പ്രാപിച്ചു. ഉപജാതി വൃത്തം.

തതഃ=പിന്നീടു്. തീവ്രേ=കഠിനമായ. തപസി=തപസ്സിൽ. സ്ഥിതാം=ഇരിക്കുന്നവളായ. ഇമാം പ്രിയാം സതീം=ഈ പ്രിയയായ സതിയെ. പരീക്ഷിതും=പരീക്ഷിക്കാനും (എത്രമാത്രം ഭക്തിയുണ്ടെന്നു്) നിരീക്ഷിതും ച അപി=കാണുന്നതിനും (എത്രമാത്രം സൌന്ദര്യമുണ്ടെന്നു അറിയാൻ) ആയി, സഃ പുരാരിഃ=ആ ശിവൻ ജരാ......തിഃ=ജരയാൽ വാർദ്ധക്യത്താൽ ആതുരൻ പീഡിതനായ ക്ഷോണിസുരൻെറ=ബ്രാഹ്മണൻെറ ആകൃതിയായി പുരഃ=മുമ്പിൽ ആസാദ്യ=വന്നിട്ടു് ഗിരം=വാക്കിനെ അബ്രവീൽ=പറഞ്ഞു. ഉപജാതി വൃത്തം.

അന്യഭാവം=അപരിചിതൻ എന്ന വിചാരം (പരിചയമില്ലല്ലൊ എന്നു വിചാരിച്ചു് കാര്യം പറയാൻ മടിക്കേണ്ട എന്നു ഭാവം) നീ ആരെ ആ

ചരണങ്ങൾ.

൧. ചെന്തളിർ കോമളം ഗാത്രം
ചെയ്യൊല്ലാ നീ ക്ലേശപാത്രം
എന്തു മോഹമത്രമാത്രം
ഇണ്ടൽകൊൾവാനഹോരാത്രം. (കന്യക)

പല്ലവി.

അന്തണേന്ദ്ര കേട്ടുകൊൾക ആശയമേവം.

൨. എന്നുടെ പാണിഗ്രഹണം
ഇന്ദുചൂഡൻ ചെയ്തീടേണം
ഇന്നതിന്നു കൃപവേണം
എന്നെയനുഗ്രഹിക്കേണം. (അന്ത)

൩. ഹന്ത ഹന്ത നിൻെറ ഭാവം
അവൻകലോ ചെന്നിതേവം
എന്തവനുള്ള പ്രഭാവം?
ഇങ്ങനെ നിൻെറ ദുർദ്ദൈവം. (കന്യക)

൪. ഇന്നവന്നചലം ഗേഹം
എരുതൊന്നുണ്ടുപോൽ വാഹം
പന്നഗഭീഷണം ദേഹം
പാഴിലല്ലേ നിൻെറ മോഹം. (കന്യക)

൫. ഈശചരഭൂഷണാലാപം
എന്തിനല്ലേ ശാന്തം പാപം

---

ഗ്രഹിക്കുന്നുവൊ അയാൾ തന്നെയാണ് ഞാൻ എന്ന് വ്യംഗ്യാർത്ഥം. ക്ലേശപാത്രം=ദുഃഖഭാജനം. അഹോരാത്രം=രാപ്പകൽ. ഇണ്ടൽകൊൾവാൻ അത്രമാത്രം (ഉള്ള) മോഹം എന്തു്

ഭാവം=വിചാരം. ദുർദ്ദൈവം=ഭാഗ്യദോഷം. അചലം=പർവതം. ഗേഹം=വീട്. എരുത്=കാള. വാഹം=വാഹനം. പന്നഗഭീഷണം=സർപ്പങ്ങൾ കൊണ്ടു ഭയങ്കരം. ശിവൻ സർപ്പഭൂഷണനാണല്ലൊ. പാഴിൽ=നിൻെറ മോഹം പാഴായ വസ്തുവിൽ ആയല്ലൊ. ഈശചരഭൂഷണാലാപം=ശിവനെ ദൂഷിക്കുന്ന വർത്തമാനം. ശാന്തം പാപം=പാപകരമായ സംഭാഷണം കേൾക്കുമ്പോൾ ശിവ ശിവ എന്നും മറ്റും പറ

ശാശ്വതധർമ്മവിലോപം
സമ്പ്രതി വേണ്ടാ സല്ലാപം. (അന്തഃണന്ദ്ര)

ഏവം പറഞ്ഞവൾ നിറഞ്ഞ രുഷാ ഗമിപ്പാൻ
ഭാവിച്ചിടുന്ന സമയേ ഭഗവാൻ മഹേശൻ
ആവിർഭവിച്ചു നിജവേഷമൊടഗ്രഭാഗേ
കാർവേണിയോടു മൃദുഹാസമുവാച വാചം.

ഇന്ദിര.

പൂന്തേൻനേർവാണി ബാലേ സുമുഖി! വിമുഖിയാ-
യെങ്ങു പോകുന്നിദാനീം?
സ്വാന്തേ സന്തോഷമേറ്റം തരുവതിനിഹ തേ
വന്നു ഞാൻ നിന്നിടുമ്പോൾ
ഞാൻ തേ ഭാവം ഗ്രഹിപ്പാനവനിസുരമിഷാ-
ദപ്രിയം ചൊന്നതെല്ലാം
കാന്തേ ഹാഹന്ത കോപം കളക മയി തവാ-
ഭീഷ്ടമെല്ലാം തരുന്നേൻ.

---

യാവുള്ളതുപോലെ ഉപയോഗിക്കുന്ന ഒരു വ്യാക്ഷേപകം. ശാശ്വ...പം=സനാതന ധർമ്മത്തെ ഇല്ലാതാക്കുന്ന. സല്ലാപം=വർത്തമാനം, സമ്പ്രതി=ഇപ്പോൾ.

ഏവം=ഇങ്ങിനെ. പറഞ്ഞ് നിറഞ്ഞരുഷാ=കോപത്തോട്, ഗമിപ്പാൻ ഭാവിച്ചിടുന്ന സമയേ=സമയത്തിൽ, ഭഗവാൻ മഹേശൻ നിജവേഷമൊട്=തന്റെ വാസ്തവരൂപത്തിൽ. അഗ്രഭാഗേ=മുമ്പിൽ. ആവിർഭവിച്ചു=പ്രത്യക്ഷനായി. കാർവേണിയോടു മൃദുഹാസം=മന്ദഹാസത്തോടു വാചം ഉവാച=പറഞ്ഞു. (പുനരുക്തിദോഷം)

പൂന്തേൻനേർവാണി ബാലെ സുമുഖി! ഇദാനീം=ഇപ്പോൾ. തേ=നിന്റെ സ്വാന്തേ=മനസ്സിൽ ഏറ്റം സന്തോഷം തരുവതിന്ന് ഞാൻ ഇഹ=ഇവിടെ വന്നു നിന്നിടുമ്പോൾ (നീ) വിമുഖിയായി എങ്ങു പോകുന്നു. ഞാൻ അവനീസുരമിഷാൽ=ബ്രാഹ്മണൻ എന്ന വ്യാജേന. (ബ്രാഹ്മണവേഷമെടുത്ത്) അപ്രിയം=അനിഷ്ടമായ (വാക്കുകൾ) ചൊന്നതെല്ലാം തേ ഭാവം=ഉള്ള്. ഗ്രഹിപ്പാൻ=അറിയാൻ (ആകുന്നു) ഹെ കാന്തെ! മയി കോപം കളക. ഹാഹന്ത=അത്ഭുതം. ഇത്ര അറിയാതെ പോയല്ലോ എന്നു ഭാവം. തവ അഭീഷ്ടമെല്ലാം തരുന്നേൻ. (സ്രഗ്ധര).

ഖണ്ഡകം.

൧. ഏണാങ്കമൌലിയുടെ ചേണാൎന്ന രൂപമുട-
നേണാക്ഷി കണ്ടവൾ തെളിഞ്ഞു;
രക്ഷികൾ പറഞ്ഞു; ദക്ഷനതറിഞ്ഞു;
പ്രിയദുഹിതൃപരിണയനമഴകൊടു കഴിപ്പതിനു
സൽഗുണനിധിവിരവൊടു തുനിഞ്ഞു.

൨. കല്യാണവാൎത്തയതു ചൊല്ലാൻ ദൂതരുടെ
ചൊല്ലാലറിഞ്ഞു മുദമാൎന്നു;
സുരതതികൾ വന്നു; പുരമതിൽ നിരന്നു;
മുനികളൊടു സമമഴകിലവരുപചരിച്ചു പുന-
രധികസുഖമഖിലരുമിരുന്നു.

൩. ഉദ്യോഗമോടു ബഹു വിദ്യാധരാദിയുടെ
വാദ്യാരവം ദിവി മുഴങ്ങീ;
പ്രീതിയൊടു സംഗീതാദികൾ തുടങ്ങീ;
തത്ര സുരയുവതിജനചിത്രതരരസലളിത-
നൃത്തമതു സഭയതിൽ വിളങ്ങീ.

൪. ഫണിഭൂഷണപ്രിയയെ മണിഭൂഷണങ്ങളുട-
നണിയിച്ചു വാണി വഴിപോലെ
തദനു ശുഭകാലേ ത്രിജഗദനുകൂലേ
ഭുവനപതിഗിരിശനഥ സതിയുടയ കരകമല-
മിതമൊടു പിടിച്ചു വിധിപോലെ.

---

ഏണാംകമൌലി=ശിവൻ. രക്ഷികൾ=ഭൃത്യന്മാർ. പ്രിയ...യനം=പ്രിയയായ മകളുടെ വിവാഹം. സുരതതി=ദേവസമൂഹം. മുനികളോടുസമം=മുനികളോടുകൂടി ദേവന്മാർ വന്നു നിരന്നു. ഉദ്യോഗം=കോലാഹലം. ദിവി=ആകാശത്തിൽ. സുര...നൃത്തം=ദേവസ്ത്രീകളുടെ ചിത്രതരം=ഏററവും മനോഹരവും രസലളിതം=രസമുള്ളതും ആയ നൃത്തം=ആട്ടം. ഫണി...പ്രിയ=ശിവന്റെ ഭാൎയ്യ. മണിഭൂഷണങ്ങൾ=രത്നാഭരണങ്ങൾ. വാണി=സരസ്വതി. തദനു=അതിനു ശേഷം. ത്രിജഗദനുകൂലേ=മൂന്നു ലോകത്തിലും ശുഭമായി. ഇതമൊട്=ഹിതത്തിൽ.

### സാവേരി—ചാപു.

ചന്ദ്രാവതംസസ്യ സതീവിവാഹേ
സഞ്ജാതഹർഷാഃ കൃതപുഷ്പവർഷാഃ
ഇന്ദ്രാദയസ്തം പ്രണിപത്യ ദേവം
സാന്ദ്രാദരം ദക്ഷമമീശശംസുഃ

### പല്ലവി.

ഭാഗ്യരാശേ ജഗതി ഭാതി തവകീർത്തി.

### അനുപല്ലവി.

യോഗ്യനാം വരനു നിജ കന്യകയെ നൾകുവാൻ
യോഗമിഹ വന്നു തവ പുണ്യാതിരേകാൽ. (ഭാഗ്യ)

### ചരണങ്ങൾ.

൧. ഉത്തമഭവാന്റെ സുത ചെയ്ത തപമേററം
ഉചിതമതു സഫലമായ്വന്നഹോ സഹസാ
ഇത്തരമശേഷജഗദീശനൊടു സംബന്ധം
എത്തിയതിനാൽ സുലഭമഭ്യുദയമഖിലം. (ഭാഗ്യ)

൨. പരമശിവമഹിഷീ ശൃണു സതീദേവി സുമതേ
പതിദേവതേ നിന്റെ ഭാഗ്യമേ ഭാഗ്യം
പരിചിനൊടു പതിചരണ പരിചരണവും ചെയ്തു
പരിപൂർണ്ണമോദമൊടു വാഴ്ക ബഹുകാലം. (ഭാഗ്യ)

---

ചന്ദ്രാവതംസസ്യ=ശിവന്റെ സതീവിവാഹേ=വിവാഹത്തിൽ സം... ർഷാഃ=ഉണ്ടായ ഹർഷത്തോടുകൂടിയവരായും, കൃതവർഷാഃ=പുഷ്പവൃഷ്ടി ചെയ്തവരായും ഇരിക്കുന്ന അമീ ഇന്ദ്രാദയഃ=ഈ ഇന്ദ്രൻ തുടങ്ങിയ(ദേവന്മാർ) തം ദേവം=ആ ശിവനെ. പ്രണിപത്യ=നമസ്കരിച്ച് ദക്ഷം=ദക്ഷനെ. സാന്ദ്രാദരം=തിങ്ങിയ ആദരവോടുകൂടി ശശംസുഃ=സ്തുതിച്ചു. ഇന്ദ്രവജ്രാവൃത്തം.

ഭാതി=ശോഭിക്കുന്നു. പുണ്യാതിരേകാൽ=പുണ്യാധിക്യംകൊണ്ട്.

### ആനന്ദഭൈരവി—ചെമ്പട.

**തിരോഹിതേ ദ്രാഗമൃതാത്മനീശ്വരേ**
**വിയോഗതാപാദഥ വിഹ്വലാ സതീ**
**വിഹായ സാമോദവിലാസമാസ്ഥിതാ**
**കുമുദ്വതീവാളികുലാകുലേക്ഷിതാ.**

#### പല്ലവി.

ഹന്ത ദൈവമേ! എന്തു ഞാൻ ചെയ്‌വൂ?
ഹന്ത ദൈവമേ!

#### അനുപല്ലവി.

അന്തരാർത്തി മമ നൽകിയിവണ്ണം
ബന്ധുരാംഗനവനെങ്ങു മറഞ്ഞു? (ഹന്ത)

#### ചരണങ്ങൾ.

൧. മൽപ്രിയനു ഞാൻ ചെയ്തില്ലാ പെറു-
മപ്രിയമല്ലോ.
തൽപ്രസാദമിഹ വരുവാൻ ചെയ്തോരു
മൽപ്രയാസഫലമിങ്ങനെ തീർന്നു. (ഹന്ത)

൨. പ്രാണവല്ലഭൻ ചെയ്യുമ്പോളെന്റെ
പാണിപീഡനം
നാണമാർന്നു നതമുഖിയായ് നിന്നതി-
നാലെ കോപമവനുള്ളിലുറച്ചോ? (ഹന്ത)

---

അഥ അമൃതാത്മനി = അമൃതസ്വരൂപൻ (മരണമില്ലാത്തവൻ) ആയ ഈശ്വരേ = ശിവൻ. ദ്രാക് = പെട്ടെന്ന്. തിരോഹിതേ = മറഞ്ഞപ്പോൾ. വിയോഗതാപാൽ = വിരഹവേദനയാൽ. വിഹ്വലാ = ദുഃഖിതയായ. സാ സതീ = ആ സതീ, മോദവിലാസം = മോദം = സന്തോഷം. വിലാസം = ആഡംബരം. ഇവകളെ വിഹായ = ഉപേക്ഷിച്ചിട്ട്, കുമുദ്വതീഇവ = ആമ്പൽപൊയ്കപോലെ, ആളി...താ = സഖികളാൽ പരിഭ്രമത്തോടു നോക്കപ്പെട്ടവളായി. ആസ്ഥിതാ = ഇരുന്നു. 'കുമുദ്വതീവ' എന്ന ഉപമാനത്തിന് സാധാരണ ധർമ്മം ശ്ലേഷം കൊണ്ട് സമ്പാദിക്കേണ്ടിയിരിക്കയാൽ, അമൃതാത്മനി ഈശ്വരേ = അമൃതകിരണനായ ചന്ദ്രൻ. മറഞ്ഞശേഷം. ആമോദം സം = സൌരഭ്യം. അളികുലം = ..........വണ്ടിൻകൂട്ടം എന്നും വ്യാഖ്യാനിക്കണം.

ബന്ധുരം = മനോഹരം. നതമുഖി = മുഖം കുനിച്ചവൾ. പാല[illegible] നീ രക്ഷിക്ക്.

ന. ദേവദേവനാം നീലകണ്ഠന്റെ
സേവയാലന്യേ
കേവലം കൗതുകമൊന്നിലുമില്ലിഹ
ഖേദഹാനി വരുവതിനാലിനിയും
പാലയാശ്രുമാം ഫാലലോചന!
പാലയാശ്രുമാം.

സുരുട്ടി—ചെമ്പട.

ഇതിബഹുചിന്താതാന്താം
വിലപന്തീന്താം സമേത്യ ശിവകാന്താം
വാണീഗീർവാണീഭി-
സ്സഹമൃദുവചനേന സാന്ത്വയാമാസ.

പല്ലവി.

അരുതരുതെ ഖേദം ബാലേ
അംബുജാക്ഷി ദാക്ഷായണി.

അനുപല്ലവി.

പരിണയനശേഷമേവം
പരിതപിക്കയായോഗ്യമല്ല. (അരു)

ചരണങ്ങൾ.

ഫ. ഇന്ദുചൂഡൻനിന്നരികിൽ
ഇന്നുനാളെ വരുമല്ലോ
സുന്ദരീരത്നമേ പാഴിൽ
ശോകമെന്തേതേടീടുന്നു.? (അരു)

വ. ഇത്രകാരുണ്യമുണ്ടായി-
ട്ടീശനെപ്പോലാരുമില്ലാ
ഇത്രിലോകമതിലെന്ന
തെത്രയുംവിശ്രുതമല്ലോ. (അരു)

---

ഇതി...ന്താം=ഇപ്രകാരമുള്ള പലേ വിചാരങ്ങളാലും ക്ഷീണിച്ചവളും, വിലപന്തീം=കരയുന്നവളുമായ. താംശിവകാന്താം=ആ (സതിയെ) വാണീ=സരസ്വതി. ഗീർവാണീഭിഃ സഹ=ദേവസ്ത്രീകളോടുകൂടി. സമേത്യ=അടുത്തുചെന്നു. മൃദുവചനങ്ങളാൽ സാന്ത്വയാമാസ=സമാധാനപ്പെടുത്തി. അന്ത്യം ഗീതിവൃത്തം.

ഫ. ഇന്നുനാളെ=ഇന്നോ നാളെയോ. വിശ്രുതം=പ്രസിദ്ധം.

ച. മാനസാർത്തികൊണ്ടു നിൻെറ
മേനിക്കുടെ വാടുന്നല്ലോ
സ്നാനപാനാദികൾ ചെയ്തു
സാനന്ദം നീ വാഴ്ക ധന്യേ. (അ)

വിദിതചരിതേ ദക്ഷേ ക്രുദ്ധ്യത്യതീവ ശിവായ സാ
പുനരപി തപശ്ചക്രേ ഗത്വാ പുരേവ തപോവനം
മുനിവപുഃ പ്രാദുർഭൂയ ദ്രുതം ശശിശേഖരോ ഗിരി-
വരമഗാൽ കൈലാസാഖ്യം തയാ സഹ കാന്തയാ.

വേകട—ചെമ്പട.

തതഃ ശ്രുത്വാ ദക്ഷസ്സപദി ശിവനീതാം നിജസുതാം
നിതാന്തം രോഷാന്ധസ്ത്രിപുരഹരമാഹാത്മ്യമവിദൻ
സ്വജാമാതൃത്യൈർമ്മനസി കലിതാനാദരഭരോ
ജഗൌദൈവം ദേവാൻ പരിസരഗതാൻ വീക്ഷ്യ വിമനാഃ.

പല്ലവി.

അറിയാതെ മമ പുത്രിയെ നൽകിയ-
തനുചിതമായിതഹോ.

---

വിദിതചരിതേ=വൃത്താന്തമറിഞ്ഞവനായ. ദക്ഷേ=ദക്ഷൻ. അതീവ=വളരെ ക്രുദ്ധ്യതി=കോപിച്ചുകൊണ്ടിരിക്കുമ്പോൾ. സാ=സതി. പുനരപി=വീണ്ടും തപോവനംഗത്വാ=തപോവനത്തിൽ ചെന്നു്. ശിവായ=ശിവനെ ലഭിക്കാനായി. പുരാ ഇവ=മുമ്പിലത്തെപ്പോലെ. തപഃ ചക്രേ=തപസ്സചെയ്തു. ശശിശേഖരൻ, മുനിവപുഃപ്രാദുർഭൂയ=മുനിരൂപമായി മുമ്പിൽ വന്നിട്ടു് കൈലാസാഖ്യം=കൈലാസമെന്നുപേരുള്ള ഗിരിവരത്തെ തയാ കാന്തയാ സഹ=ആ ഭാര്യയോടുകൂടി ദ്രുതം=വേഗത്തിൽ. അഗാൽ=പ്രാപിച്ചു.

തതഃ=അതിൽ പിന്നീടു്. ദക്ഷൻ സപദി ശിവനീതാം=ഉടനെ തന്നെ ശിവനാൽ കൊണ്ടുപോകപ്പെട്ട. നിജസുതാം=തൻെറപുത്രിയെ ശ്രുത്വാ=കേട്ടിട്ടു് (പുത്രിയെ ശിവൻ കൊണ്ടുപോയിയെന്നു് കേട്ടിട്ടു) നിതാന്തം=വളരെ. രോഷാന്ധഃ=കോപിച്ചവനും ത്രിപുരഹരൻെറ മഹാത്മ്യത്തെ അവിദൻ=അറിയാത്തവനും, സ്വജാമാതൃത്യതി=തൻെറ മകളുടെ ഭർത്താവാണെന്നു് (വിചാരിച്ചു്) മനസി=മനസ്സിൽ, കലിതാനാദരഭരഃ=വർദ്ധിച്ച നിന്ദയോടുകൂടിയവനും ആയി. പരിസരഗതാൻ=ചുററും നിൽക്കുന്ന ദേവാൻ=ദേവന്മാരെ വീക്ഷ്യാ=നോക്കിയിട്ടു്. വിമനാഃ=കുണ്ഠിതനായിട്ടു ഏവം ജഗൌ=പറഞ്ഞു. ശിഖരിണീവൃത്തം. നിസ്ത്രപൻ=നിർല്ലജ്ജൻ. ആഢ്യൻ=പ്രഭു.

അനുപല്ലവി.

പരിപാകവുമഭിമാനവും ലൌകിക-
പദവിയുമില്ലാത്ത ഭൎത്തൃൻെറ ശീലത്തെ. (അറി)

ചരണങ്ങൾ.

൧. ചൊല്ലാന്നു നിങ്ങളുടെ വാക്കിനെ വിശ്വസിച്ചു
നല്ലവനിവനെന്നു കരുതീടിനേൻ മുന്നം
കല്യാണം കഴിഞ്ഞപ്പോളുടനെയാരോടുമിവൻ
ചൊല്ലാതെപോയതുമെല്ലാൎക്കും ബോധമല്ലൊ. (അറി)

൨. ജാതിയിവനേതെന്നതാരറിഞ്ഞീടുന്നു
ജ്ഞാതിജനവുമിവനില്ല പാൎക്കിലാരും;
ചേതസി മമതയുമില്ലിവനാരിലും;
ഭൂതിലാഭംകൊണ്ടേററം മോഹിച്ചു മരുവുന്നു. (അറി)

൩. വസ്ത്രമില്ലാഞ്ഞോ ചൎമ്മമുടുത്തീടുന്നു പരി-
വാരങ്ങൾ ഭൂതങ്ങൾ പിശാചങ്ങളുണ്ടനേകം.
നിസ്ത്രപനാഢ്യൻ താനെന്നുണ്ടൊരുഭാവമുള്ളിൽ
നിത്യവും ഭിക്ഷയേററു നീളെ നടന്നീടുന്നു. (അറി)

൪. സതിയായനന്ദിനി മേ സാധുശീലായിവൻെറ
ചതികളെയറിയാതെ വിശ്വസിച്ചധുനാ
അതിമാത്രം താപംചെയ്തു നിൽക്കുമ്പോൾ വന്നിവളെ-
യാരും ഗ്രഹിച്ചീടാതെ കൊണ്ടുവൻ ഗമിച്ചപോൽ. (അറി)

കാമോദരി—ചെമ്പ.

ഖണ്ഡങ്ങൾ.

൧. അരവിന്ദഭവതനയസുമതേ—തവ
ഹരനിന്ദതെല്ലു മരുതേ.

൨. പുരവൈരിതന്നുടയ ചരണം—തന്നെ
ഭുവനമീരേഴിന്നൊരു ശരണം.

൩. ശർവനോടുചെയ്തിലവമാനം—ഹന്ത
സർവാപദാമതു നിദാനം.

൪. സർവദാചെയ്ക ശിവമോദം—ഭവാൻ
സാമ്പ്രതമിതിന്നരുതു വാദം.

൫. കണ്ടാശ്ശുവരിക ശിവമമലം—എങ്കി-
ലുണ്ടാം ഭവാനു ശിവമഖിലം.

---

(ദേവന്മാർ പറയുന്നു) അരവിന്ദ...യ=ദക്ഷ. സർവാപദാം=എല്ലാ ആപത്തുകൾക്കും. നിദാനം=ആദികാരണം അമലംശിവം=അമലനായ ശിവനെ അഖിലംശിവം=എല്ലാ മംഗളവും.

സാരംഗം—ചമ്പ.

ദക്ഷസ്സൽക്ഷണമിത്യമർത്ത്യവചസാ ദാക്ഷായണീവല്ലഭം
സാക്ഷാത്ത്രീക്ഷണമീക്ഷിതും ഹൃദിവഹന്നാസ്ഥാംപ്രതസ്ഥേ മുദാ
ആയാന്തം പ്രസമീക്ഷ്യ തം ഭഗവതശ്ചന്ദ്രാർദ്ധചൂഡാമണേ-
ർന്നന്ദീപാർഷദപുംഗവസ്സമതനോച്ചിന്താമഥോച്ചാവചാം.

പല്ലവി.

ശങ്കരഗിരീന്ദ്രശിഖരേ—ആരിഹ വി-
ശങ്കം വരുന്നതെതിരേ.

അനുപല്ലവി

തിങ്കളണിമൌലിയുടെ തിരുമുമ്പിൽ വരുവതിന്നു
പങ്കജഭവൻപോലുമെൻകരുണ തേടുന്നു. (ശങ്കര)

ചരണങ്ങൾ.

൧. ലക്ഷ്മീശനോ വരുണനോ—സുരപതിയോ?
യക്ഷേശനോ മദനനോ?
അക്ഷീണകാന്തിയിവനവരിലൊരുവനല്ല
ലക്ഷണമവർക്കുള്ളതക്ഷിപരിചിതമഹോ (ശങ്കര)

൨. ദുർവാരരാജസഗുണം—കൊണ്ടിവന്നു
ഗർവമുണ്ടുള്ളിലധികം
സർവേശപരൻ മരുവുമുർവീധരം ജഗതി
ദുർവിനീതന്മാർക്കു ദുഷ്പ്രാപമേററവും. (ശങ്കര)

൩. ചതുരാനനന്റെ തനയൻ—ദക്ഷനിവൻ
ചതുരതയോടിഹ വരുന്നു

---

ദക്ഷൻ, ഇതി=ഇങ്ങനെയുള്ള. അമർത്ത്യവചസാ=ദേവന്മാരുടെ വാക്കാൽ, ദാക്ഷായണി വല്ലഭനായ. ത്രീക്ഷണനെ=മുക്കണ്ണനെ സാക്ഷാൽ ഈക്ഷിതും=പ്രത്യക്ഷമായി കാണുന്നതിന്. ആസ്ഥാം=ശ്രദ്ധയെ. ഹൃദി=ഹൃദയത്തിൽ. വഹൻ=വഹിച്ചുംകൊണ്ട് (ശ്രദ്ധയോടുകൂടി) മുദാതൽക്ഷണം പ്രതസ്ഥേ=ഉടനെ പുറപ്പെട്ടു. അഥ, ചന്ദ്രാർദ്ധ..ണേഃ=ചന്ദ്രക്കല ശിരോഭൂഷണമായ. ഭഗവതഃ=ഭഗവാന്റെ (ശിവന്റെ) പാർഷ..വഃ=ഭൃത്യശ്രേഷ്ഠനായ നന്ദി. ആയാന്തം=വരുന്നവനായ. തം=അവനെ. പ്രസമീക്ഷ്യ=കണ്ടിട്ട്. ഉച്ചാവചാം=പല പ്രകാരത്തിലുള്ള ചിന്തയെ, സമതനോൽ=ചെയ്തു (ചിന്തിച്ചു)

ലക്ഷ്മീശനൊ എന്നുള്ളിടത്തു നിശ്ചയാന്തമായ സസന്ദേഹാലങ്കാരം: ദുർവാരം=തടുക്കാൻ പാടില്ലാത്ത.

അതിമാത്രമിവനടയ മതിയതിൽ വളൎന്നുള്ള
മദമാശ്രു തീൎത്തിടുവനതിനില്ല സംശയം.
ശംകര! ഗിരീശ! ഭഗവൻ—തവ ചരണ-
പംകജമഹം തൊഴുന്നേൻ.

കാനക്കുറഞ്ഞി—പഞ്ചാരി.

പുരഹരപുരഗോപുരോപകണ്ഠം
പ്രവിശതി പത്മഭവാത്മജേഥ തസ്മിൻ
പ്രസഭമഭിസരന്നിരുദ്ധ്യ നന്ദീ
പ്രകടരുഷാ പരുഷാക്ഷരം ബഭാഷേ.

ഖണ്ഡങ്ങൾ

൧. വൃദ്ധമാം മദേന ചന്ദ്രചൂഡമന്ദിരത്തിൽവന്നു
ക്രുദ്ധമായ് കടന്നിടുന്ന മൂഢനാരെടോ.

൨. ഇത്രിലോകപതിവിരിഞ്ചപുത്രനെത്തടുത്തനീയു-
മെത്രമൂഢനത്രനിന്നു പോകപോക നീ.

൩. തവപിതാവിനും സമസ്തഭുവനവാസികൾക്കുമെന്റെ
ശിവനധീശനറിക ദാസനവനു ഞാനഹോ.

൪. ഹന്തഹന്ത! മമ മഹത്വമെന്തറിഞ്ഞു? മത്സുതയ്ക്കു
കാന്തനാം ശിവന്റെ ദാസഹതകനായ നീ.

൫. കുമതികൾക്കു ദൃശ്യനല്ല മമ മഹേശനറികമൂഢ
കിമപി താമസിച്ചിടാതെ യാഹി ദുൎമ്മതേ.

ശൈലാദിനൈവം പ്രതിരുദ്ധവൎത്മാ
കൈലാസശൈലാന്നഗരീം പ്രവിശ്യ

---

അഥ, തസ്മിൻ പത്മഭവാത്മജേ അതു ദക്ഷൻ, പുര...ണ്ഠം=ശിവന്റെ പുരത്തിനു സമീപം, പ്രവിശതി=പ്രവേശിക്കുമ്പോൾ. നന്ദീ അഭിസരൻ=എതിരെ വന്നു് പ്രസഭം=ബലാലായി, നിരുദ്ധ്യ=തടുത്തിട്ടു്, പ്രകടരുഷാ=വൎദ്ധിച്ച കോപത്താൽ പരു...രം=കഠോരമായ അക്ഷരങ്ങളോടുകൂടി ബഭാഷേ=പറഞ്ഞു. ഈ പദത്തിൽ ഢ ഢ എന്നു് പരുഷാക്ഷരങ്ങൾ രൌദ്രരസത്തെ പോഷിപ്പിക്കുന്നു. വൃദ്ധം=വളൎന്ന. ദാസഹതകൻ=നീചഭൃത്യൻ. കിമപി=അല്പവും. യാഹി=നീ പോകു.

ഏവം=ഇങ്ങിനെ. ശൈലാദിനാ=ശിലാദന്റെ പുത്രനാൽ (നന്ദിയാൽ) രുദ്ധവൎത്മാ=തടുക്കപ്പെട്ട വഴിയോടുകൂടിയവനായ ദക്ഷൻ. കൈലാസ

ശർവസ്യഹവ്യാർപ്പണമധ്വരേഷു
സർവത്ര രോഷേണ രുരോധ ദക്ഷഃ.

മധ്യമാവതി—ചമ്പ.

തതോ വിധാതാ വിധിവദ്വിധാനം
ക്രതും വിധാതും കില നിശ്ചിതാത്മാ
ദ്രുതം സരൂപ്യാചലമാപ്യ ദേവം
പതിം പശൂനാമിതി വാചമൂചേ.

പല്ലവി.

ജയജയഗിരീശ ഗുണസിന്ധോ.

അനുപല്ലവി.

സകല ജഗതാംപതേ
സാധുജനപരമബന്ധോ. (ജയജയ)

ചരണങ്ങൾ.

൧. ശിവദർശനേന തവ നിയതം—ഭവ്യശീല
മമഹൃദയമതിമുദിതം—ഇന്നു
ധ്രുവമെൻറ കാമിതമശേഷമപിഫലിതം. (ജയജയ)

---

ശൈലാൽ=കൈലാസപർവതത്തിൽ നിന്നും. നഗരീം=തൻെറ പട്ടണത്തെ. പ്രവിശ്യ=പ്രവേശിച്ചിട്ടു്, അധ്വരേഷു=യാഗങ്ങളിൽ, ശർവസ്യ=ശിവന്, ഹവ്യാർപ്പണം=ഹവ്യം (ദേവന്മാർക്കുള്ള ഭാഗം) കൊടുക്കുന്നതു്, സർവത്ര=നാടൊട്ടുക്ക്, രോഷേണ=കോപത്തോടുകൂടി, രുരോധ=തടുത്തു (യാഗം കഴിക്കുന്ന ദിക്കിലെങ്ങും ശിവനുള്ള ഭാഗം കൊടുത്തുകൂടായെന്നു ഉപ്പാടു ചെയ്തു)

തതഃ=അതിനുശേഷം, വിധാതാ=ബ്രഹ്മാവു്, വിധിവദ്വിധാനം=മുറപോലെ ചെയ്യേണ്ടതായ, ക്രതും=യാഗത്തെ, വിധാതും=ചെയ്യുന്നതിന് നിശ്ചിതാത്മാ=നിശ്ചയിച്ചവനായിട്ടു്, രൂപ്യാചലം=വെള്ളിമലയെ ദ്രുതം=വേഗം. ആപ്യ=പ്രാപിച്ചു. പശൂനാംപതിം ദേവം=പശുപതിയായ ദേവനെ (ശിവനെ) ഇതി, വാചാമൂചെ=കില=പറഞ്ഞു. ഇവിടെ വിധിവദ്വിധാനം എന്നു പറഞ്ഞതിനാൽ ശിവൻെറ ഹവിർഭാഗം കൂടെ കൊടുത്തെങ്കിൽ മാത്രമെ യാഗകർമ്മം ശരിയാകയുള്ളു എന്നു സൂചിപ്പിക്കുന്നു.

൧. ജഗതാം=ലോകങ്ങളുടെ ഭവ്യശീല=ക്ഷേമത്തെ കൊടുക്കുന്ന ശീലമുള്ളവനെ തവ=ഭവാൻെറ.ശിവദർശനേന=മംഗളകരമായകാഴ്ച മുദിതം=സന്തുഷ്ടം. നിയതം=നിശ്ചയം.

൨. ഭവദാഗമേന മമ തോഷം—മനസി മേ
പരിചിൽ വളരുന്നു സവിശേഷം—ഇപ്പോൾ
ഇവിടെ വരുവാൻ ഭവാനേതൊരഭിലാഷം.

പല്ലവി.

ജലജഭവ! കേൾക്ക ഗുണസിന്ധോ

൩. മനസി മമ രുചിയൊണ്ടു യാഗം—ചെയ്‌വാൻ
മാന്യകൃപയാ കുരു നിയോഗം—അങ്ങു
കനിവൊടു വന്നു തവ കയ്യോൎക്കൾഭാഗം. (ജയജയ)

൪. ഇന്നു ഞാൻ വരുവതവമാനം—നിന്റെ
നന്ദനൻ വൈരി മമ നൂനം—തത്ര
നന്ദിയെ നിയോഗിപ്പനെന്നൊടുസമാനം. (ജലജ)

തദനു തദനുവാദഹൃഷ്ടചേതാഃ
കമലഭവഃ കമലാധവാദ്യമൎത്ത്യൈഃ
സഹ സനകമുഖൈശ്ചതാപസേന്ദ്രൈ-
സ്സമഹിതമാരഭതാധ്വരം മഹാത്മാ.

പന്തുവരാടി—ചെമ്പട

നാരദാദിമുനിവാരസംഗതപുരന്ദരാദിസുരഭാസുരേ
സാരസാസനവരാധ്വരേ സദസി ഭൂരിസൂരിജനമാനിതം
താരകേശ്വരകിശോരശേഖരപദാരവിന്ദപരിചാരകം
ദൂരവാങ്മയശരോൽക്കരൈരരമവാകിരൽ സ വിധിനന്ദനഃ

---

൨. ഭവദാഗമേന=അങ്ങയുടെ വരവിനാൽ, ജലജഭവ=ബ്രഹ്മാവെ! രുചി=ആഗ്രഹം. നിയോഗം കുരു=അനുജ്ഞ നൾകിയാലും.

തദനു=അതിനുശേഷം, തദനു...താഃ=അദ്ദേഹത്തിന്റെ (ബ്രഹ്മാവിന്റെ) അനുവാദത്താൽ സന്തുഷ്ടമാനസനായ, മഹാത്മാവായ കമലഭവൻ=ബ്രഹ്മാവ്. കമ...മൎത്ത്യൈഃ...വിഷ്ണു തുടങ്ങിയ ദേവന്മാരോടും, സനകമുഖൈഃ=സനകാദികളായ താപസേന്ദ്രൈഃ ച സഹ=മഹൎഷിശ്രേഷ്ഠരോടുംകൂടി സമഹിതം=ശ്രേഷ്ഠമായ അധ്വരം ആരഭത=യാഗം ആരംഭിച്ചു.

നാരദാ...ഭാസുരെ=നാരദൻ തുടങ്ങിയ മുനിവര (വൃന്ദ)ങ്ങളോടു് സം[illegible]യ=ചേൎന്ന പുരന്ദരാദി സുരന്മാരാൽ ഇന്ദ്രാദിദേവന്മാരാൽ, ഭാസുര[illegible]ശോഭിച്ച, സാരസ...ധ്വരെ=സാരസാസനന്റെ=ബ്രഹ്മാവിന്റെ,

പല്ലവി.

എന്തിഹ തവ കാൎയ്യം ജള വരുവതി-
നെന്തിഹ തവ കാൎയ്യം.

അനുപല്ലവി.

ഹന്ത മഹാജനസഭയിലിരിപ്പതി-
നർഹതയില്ലിഹ തേ. (എന്തിഹ)

ചരണങ്ങൾ.

൧. അസ്ഥിയണിഞ്ഞിഭകൃത്തിയുടുത്തുക-
രത്തിലെടുത്തുകപാലം
നിത്യമിരന്നുനടക്കുന്നവനുടെ
ഭൃത്യനതല്ലേ നീ. (എന്തിഹ)

൨. ഉൽക്കടമദമൊടു ധിക്കൃതിവചനമു-
രക്കും നിന്നുടെ ഗാത്രം.
മൽക്കരഹതികൊണ്ടിക്കാലം നിപ-
തിക്കും പൊടിപൊടിയായി. (എന്തിഹ)

പല്ലവി.

എന്തിനു തവ വെറുതേ ബഹു ഗർജ്ജന-
മെന്തിനു തവ വെറുതേ.

൩. പങ്കജഭവസുതനെങ്കിലഹം യുധി-
കാൺക ജവേന ദുരാത്മൻ!

---

വലിയ യാഗത്തിൽ. സദസി=സഭയിൽ വച്ചു്. ഭൂരി......നിതം=വളരെ വിദ്വാന്മാരാൽ മാനിക്കപ്പെട്ട. താര...രകം=താരകേശ്വരകിശോരശേഖരന്റെ ബാലചന്ദ്രചൂഡന്റെ (ശിവന്റെ) പദാരവിന്ദം=കാൽതാർ (രൂപകാഭാസം) പരിചാരകനെ=ശുശ്രൂഷകനെ (നന്ദിയെ) സഃ വിധിനന്ദനഃ=ആ ദക്ഷൻ, ക്രൂര....ല്ലൈഃ=ക്രൂരങ്ങളും (പരുഷങ്ങൾ) വാങ്മയവും=വാക്കിന്റെ ആകൃതിയിലുള്ളതുമായ ശരോൽക്കരങ്ങൾ. ബാണസമൂഹങ്ങൾകൊണ്ടു്, അരം=വേഗത്തിൽ. അവാകിരൽ=വർഷിച്ചു. പൊഴിച്ചു് (അധിക്ഷേപിച്ചുവെന്നു ഭാവം.)

ഇഭകൃത്തി=ആനത്തുകൽ. കപാലം=തലയോടു്. ഉൽകടം=വർദ്ധിച്ച. പൊടിയായി നിപതിക്കും=വീഴും.

ശങ്കരകിങ്കര സമ്പ്രതി നിൻെറയ-
ഹംകൃതി തീൎത്തിടുവെൻ. (എന്തിഹ)

൪. ത്ര്യക്ഷൻ തൻെറ കടാക്ഷം കൊണ്ടുട-
നക്ഷതമെന്മഹിമാ
ദക്ഷന്മാരൊരു ലക്ഷമിനിക്കൊരു
മക്ഷികയോടു സമം. (എന്തിന)

ഭുജഗഭൂഷണദൂഷണഭാഷണ-
ശ്രവണരോഷകഷായിതലോചനേ;
സകലവേദിനി നന്ദിനി നിൎഗ്ഗതേ
വിധിമുഖേ ച മഖേജനികുണ്ഠതാ.

സാവേരി.

തൽക്കാലേ സുരശില്പികല്പിത വിചിത്രാനല്പശില്പോജ്ജ്വലാം
ശാലാം പ്രാപ്യ സുരൈസ്സമം സമതനോദ്ദക്ഷോപി യജ്ഞോത്സവം;
സാവജ്ഞഃ പുരവൈരിണീതി മുനിഭിസ്ത്യക്തോ വസിഷ്ഠാദിഭി-
സ്സോയം വീക്ഷ്യ കദാചിദന്തികഗതം പ്രോചേ ദധീചിം മുനിം.

---

അഹംകൃതി = അഹങ്കാരം. അക്ഷതം = കേടുവരാത്തതു്. മക്ഷിക = ഈച്ച.

ഭുജഗ...ലോചനേ = ഭുജഗഭൂഷണൻെറ ശിവൻെറ ദൂഷണമായ (ശിവനെ നിന്ദിക്കുന്ന) ഭാഷണത്തിൻെറ ശ്രവണത്താൽ (ഭാഷണം കേൾക്കയാൽ) കഷായിതമായ ചുവന്ന കണ്ണോടുകൂടിയവനും, സകലവേദിനി = എല്ലാം (കാൎയ്യാകാൎയ്യങ്ങൾ എല്ലാം അറിയുന്നവനും ആയ) നന്ദിനി = (സപ്തമീ) നന്ദീ. നിൎഗ്ഗതേ = പോയപ്പോൾ, വിധിമുഖേ = ബ്രഹ്മാവിൻെറ മുഖത്തിലും. മഖേ ച = യാഗത്തിലും, കുണ്ഠതാ = വല്ലായ്മ. അജനി = ഉണ്ടായി. തൻെറ അപേക്ഷപ്രകാരം പ്രതിനിധിയായിട്ടു് അയച്ച നന്ദിയെ ഇപ്രകാരം അധിക്ഷേപിച്ചതിനാൽ ശിവൻ രോഷാകുലനായി വല്ലതും ചെയ്യുകയോ എന്നുള്ള ഭയംകൊണ്ടു് ബ്രഹ്മാവിനു് കുണ്ഠതയും, ശിവൻെറ ഹവിൎഭാഗം കൊടുക്കാത്തതിനാൽ യാഗത്തിനു് അപരിപൂൎണ്ണതയും ഉണ്ടായി.

"ദക്ഷന്മാരൊരുലക്ഷം മക്ഷിക"യാണെന്നും മററും വീരവാദം ചെയ്ത നന്ദീ ദക്ഷൻെറ കഥ അപ്പോൾ തന്നെ കഴിക്കാതെ ഇറങ്ങിപ്പോയതു് എന്തെന്നുള്ള ജിജ്ഞാസയെ സകലവേദിനി എന്ന വിശേഷണം ശമിപ്പിക്കുന്നു.

ദക്ഷഃ അപി = ദക്ഷനും, തൽക്കാലേ = അക്കാലത്തു്, സുര...ജ്ജ്വലാം = സുരശില്പിയാൽ വിശ്വകൎമ്മാവിനാൽ ഉണ്ടാക്കപ്പെട്ടതും, വിചിത്രവും, അനല്പശില്പങ്ങളാൽ = വളരെ കൊത്തുപണികളാൽ ശോഭിക്കുന്നതും ആയ. ശാലാം = ശാലയെ. പ്രാപ്യ = പ്രാപിച്ചു്, സുരൈഃ സമം = ദേവന്മാരോടുകൂടി.

ചെഞ്ചുരുട്ടി—അടന്ത—ക്യാലുമട്ട്

ഖണ്ഡങ്ങൾ.

൧. കാരുണ്യാകരം ഗൌരീകാന്തമുദാരം
കലയേ സന്തതം സച്ചിദാനന്ദാകാരം.
൨. ജഗദുദയാദിവിധാനവിഹാരം
ജനിമൃതിസംസാരസാഗരപാരം.
൩. മുനിജനഹൃദയാംബുജസവിതാരം
മുഹുരപി വിരചിത ദുഷ്ടസംഹാരം.
൪. മൃത്യുസന്ത്രാതമൃകണ്ഡുകുമാരം
മൃഡമഖിലാഭീഷ്ടദാനമന്ദാരം.

സാവേരി—അടന്ത.

പല്ലവി.

പരിതോഷമേററം വളരുന്നു മാമുനെ
ഭവദീയാഗമം കൊണ്ടുമേ.

---

യജ്ഞോൽസവം=യാഗത്തെ. സമതനോൽ=ചെയ്തു. പുരവൈരിണി=ശിവനിൽ, സാവജ്ഞഃ=നിന്ദയുള്ളവൻ ഇതി=എന്ന കാരണത്താൽ, വസിഷ്ഠാദികളായ മുനികളാൽ ത്യക്തഃ=ഉപേക്ഷിക്കപ്പെട്ടവനായ (വസിഷ്ഠാദികൾ ആരും വന്നില്ലയെന്നു ഭാവം)സഃ അയം=ആ ദക്ഷൻ. കദാചിൽ=ഒരിക്കൽ അന്തികഗതം=അടുത്തു വന്ന, ദധീചിം മുനിം=ദധീചിമുനിയോടു്. പ്രോചെ=പറഞ്ഞു.

ഈ പദം, ദധീചിമുനിയോടിക്കൊണ്ടു് പ്രവേശിക്കുന്നതാണു്. ഗൌരീകാന്തനെ കലയെ=ഞാൻ വന്ദിക്കുന്നു. ജഗദു...വിഹാരം=ലോകത്തിൻെറ ഉദയം=സൃഷ്ടി മുതലായ (സ്ഥിതി-സംഹാരങ്ങൾ) വിധാനം=രചനയാകുന്ന കളിയോടുകൂടിയവൻ. (കളിയായി ലോകത്തെ സൃഷ്ടിച്ചു രക്ഷിക്കുകയും നശിപ്പിക്കുകയും ചെയ്യുന്നവൻ) ജനി...പാരം=ജനനമരണരൂപമായ സംസാരക്കടലിൻെറ കരയായവൻ, മുനിജ...താരം=താമരയ്ക്കു് സൂര്യൻ (രൂപകം) സൂര്യൻ താമരയെ ഉണത്തുന്നതുപോലെ ഇദ്ദേഹവും മുനികളുടെ മനസ്സിനു ഉണർവു (ജ്ഞാനം) കൊടുക്കുന്നു. വിര...ഹാരം=ഉണ്ടാക്കപ്പെട്ട ദുഷ്ടനിഗ്രഹത്തോടുകൂടിയവൻ. (ദുഷ്ടന്മാരെ നിഗ്രഹിച്ചവൻ) മൃത്യു...മാരം=മരണത്തിൽ നിന്നു സന്ത്രാണനം ചെയ്യപ്പെട്ട രക്ഷിക്കപ്പെട്ട മൃകണ്ഡുകുമാരനോടു(മാർക്കണ്ഡനോടു)കൂടിയവനായും (മാർക്കണ്ഡനെ മരണത്തിൽനിന്നു രക്ഷിച്ചവൻ) മന്ദാരം=കല്പവൃക്ഷം.

അനുപല്ലവി

ദുരിതങ്ങൾ നശിപ്പാനും സുകൃതങ്ങൾ ലഭിപ്പാനും
പരമൊരുവഴിപാർത്താൽ സുജനസംഗമമെല്ലോ. (പരി)

ചരണങ്ങൾ.

൧. അനഘർ നാരദൻ തപോധനനാകും വസിഷ്ഠനും
സനകാദികളായുള്ള മുനികളെന്തു വന്നില്ല
വനജസംഭവനേകൻ ജനകനിജ്ജനങ്ങൾക്ക
പുനരെന്തിങ്ങനെതാന്നിമനസി ഹന്ത വൈഷമ്യം (പരി)

൨. വാമദേവനിലേററം പ്രേമംകൊണ്ടവക്കിന്നു
മാമകാദ്ധ്വരേ വരുവാൻ വൈമുഖ്യമുള്ളവാകിൽ
കാമമെന്തിഹ ചേതം താമസശീലനാകും
സോമചൂഡൻെറ ഭാഗം നാമിന്നുകൊടുത്തീടാം. (പരി)

മോഹനം — അടന്ത

പല്ലവി.

മംഗലമൂർത്തിയായുള്ള മഹേശനെ
മാനിച്ചുകൊൾകനല്ലു.

അനുപല്ലവി

ഗംഗാധരൻെറ മഹത്വമറിയാതെ
ഗർഹണം ചെയ്യുന്നതർഹതയല്ലഹോ. (മംഗല)

---

അനഘൻ=പാപമില്ലാത്തവൻ, ഇജ്ജനങ്ങൾക്ക്=എനിക്കും, മുൻചൊന്ന നാരദാദികൾക്കും, ബ്രഹ്മാവ് ആണല്ലൊ അച്ഛൻ. മനസ്സിൽ ഇങ്ങനെ വൈഷമ്യം=സമബുദ്ധിയില്ലായ്മ (സഹോദരനാണെന്നുള്ള വിചാരം ഇല്ലായ്മ) എൻെറ മനസ്സിൽ സങ്കടമുണ്ട് എന്നും ആകാം. ഹന്ത=കഷ്ടം. വാമദേവൻ=ശിവൻ. കാമം=ഇഷ്ടം തന്നെ. (അവർ വരാത്തതിൽ പരിഭവമില്ലെന്നും അതു നന്നായി എന്നും പറയുന്നു.) ഇഷ്ടമല്ലാത്തതിനെ ഇഷ്ടമാണെന്നു പറയുന്നിടത്തു—കാമം എന്ന പദം ഉപയോഗിക്കുന്നു. താമസശീലൻ=തമോഗുണമുള്ളവൻ.

ഗർഹണം ചെയ്ക=നിന്ദിക്കുക.

ചരണങ്ങൾ.

൧. അന്തകന്റെ ചിന്ത ഹന്ത കളഞ്ഞതും
ദന്തിവരാസുരകൃന്തനം ചെയ്തതും
അന്തരംഗംതന്നിൽ ചിന്തിച്ചു കാൺകിൽ പു-
രാന്തകവൈഭവമെന്തിഹ ചൊല്ലേണ്ടു. (മംഗല)

൨. സന്തതമീശ്വരൻ ശാന്തനെന്നാകിലും
ഹന്തകോപിച്ചാൽ കല്പാന്താനലൻപോലെ
സന്തോഷിച്ചാലീശൻ സന്താനശാഖിപോ-
ലെന്തെങ്കിലും ഭക്തചിന്തിതം നൽകീടും. (മംഗല)

൩. കുടിലമാനസനാകും നിടിലലോചനസ്സന്ധ്യാ
നടനാകുമവനേറ്റം പടുതയുണ്ടറിവേൻ ഞാൻ
കടുക്കും കോപമെന്നുള്ളിൽ കിടക്കക്കൊണ്ടധുനാധൂർ-
ജ്ജടിക്ക യജ്ഞഭാഗം ഞാൻ കൊടുക്കയില്ല നിർണ്ണയം.

അക്കാദമി

പല്ലവി.

ഗുണദോഷമാത്രമതിനിന്നു പറയേണ്ട
കതുകമില്ല മേ കേൾപ്പാനും.

൪. ഭുവനമാന്യനായുള്ള ഭവനാകും ഭഗവാൻകൽ
അവമാനം തുടങ്ങുന്ന തവയാഗം മുടങ്ങീടും
അവിവേകാൽ നിനക്കുള്ള ഭവിതവ്യം തടുക്കാമോ
ശിവശിവ തവപാദംശിവദംഞാൻവണങ്ങുന്നേൻ(മംഗല

---

ചിന്താ=വിചാരം. (അഹങ്കാരം) മാർക്കണ്ഡനെ കൊല്ലുന്നതിവന്ന കാലനെ കൊന്നതു് എന്നു ഭാവം) ദന്തി...കൃന്തനം=ഗജാസുരനെ. കൃന്തനം=ഛേദിച്ചതു്. (മഹിഷാസുരപുത്രനായ ഗജാസുരനെവധിച്ചതു്) കാല്പന്താനലൻ=പ്രളയകാലത്തിലുള്ള തീയ്. സന്താനശാഖി=കല്പവൃക്ഷം.

കുടിലമാനസൻ=വക്രബുദ്ധി. (ദുർബുദ്ധി) നിടിലം=നെററി. സന്ധ്യാനടൻ=സന്ധ്യയിൽ (പ്രദോഷത്തിൽ) നൃത്തം ചെയ്യുന്നവൻ (നടരാജൻ) ഏററം പടുതയുണ്ടു്=ഒട്ടും സാമർത്ഥ്യം ഇല്ല. ഒന്നിനും കൊള്ളാത്തവൻ എന്നു ഭാവം) ധൂർജ്ജടി=ശിവൻ.

തവയാഗം=നിന്റെ യാഗം. ഭവിതവ്യം=വരാനുള്ളതു് (വിധി) ശിവദം=മംഗളം നൽകുന്നതു്.

മുഖാരി—പഞ്ചാരി.

ഇത്യുക്ത്വാ ഗതവതി താപസേ ദധീചൌ
ബുദ്ധ്വൈതൽകലഹപരായണോ മുനീന്ദ്രഃ
കൈലാസം ഗിരിമഥ നാരദഃ പ്രപേദേ
കാലാരിർമ്മുദിതമനാ ജഗാദ ചൈനം.

പല്ലവി.

താപസേന്ദ്ര കേൾക്ക മേ ഗിരം.

ചരണങ്ങൾ.

൧. എന്തുവിശേഷങ്ങളുണ്ടു ജഗത്രയേ
ഇന്നു ഭവാനറിയാതെയില്ലൊന്നുമേ
ഹന്തതവാഗമം ചിന്തിച്ചുവാഴുമ്പോ-
ളന്തികേ വന്നതും സന്തോഷമായി മേ. (താപ)

൨. സർവ്വൈകസാക്ഷി ഭവാനറിഞ്ഞീടാതെ
സാമ്പ്രതമൊന്നുമില്ലെങ്കിലും ചൊല്ലുവൻ
ദുർവാരഗർവാന്ധനാകിയദക്ഷന്റെ
ദുർഭാഷണങ്ങൾ ഞാനിങ്ങനെ ചൊല്ലേണ്ടു.

പല്ലവി.

ചന്ദ്രചൂഡ കേൾക്കമേഗിരം
ഇക്കാലമങ്ങൊരുയാഗം തുടങ്ങിപോൽ
സൽക്കാരഭാഗം ഭവാനതിനില്ലപോൽ
ധിക്കരിക്കുന്നു ഭവാനെയെന്നുള്ളതും
തൃക്കാൽവണങ്ങീട്ടുണർത്തിപ്പാൻ വന്നു ഞാൻ. (ചന്ദ്ര)

---

ദധീചൌ താപസെ=(സപ്തമി) ദധീചി മഹർഷി. ഇതി ഉക്ത്വാ=ഇങ്ങനെ പറഞ്ഞിട്ട്, ഗതവതി=പോയപ്പോൾ, കലഹപരായണഃ=കലഹത്തിൽ താല്പൎയ്യമുള്ള നാരദഃ മുനീന്ദ്രഃ=നാരദമഹർഷി. ഏതൽബുദ്ധ്വാ=ഇതു് (ശിവന് ഹവിർഭാഗം കൊടുക്കയില്ലെന്നുള്ള ദക്ഷന്റെ നിശ്ചയം) അറിഞ്ഞിട്ട്; കൈലാസം ഗിരിവരം=കൈലാസപർവതത്തിലേയ്ക്കു്; പ്രപേദെ=പോയി. അഥ=പിന്നീട്; കാലാരിഃ മുദിതമനാഃ=സന്തോഷിച്ചവനായിട്ട് ഏനം=ഈ നാരദനോട് ജഗാദച=പറയുകയും ചെയ്തു.

[illegible]ന്മാർ=സത്തുക്കളായ നിങ്ങൾക്ക് എന്നിൽ (ശിവനിൽ) പക്ഷപാ[illegible]നഹം.

൪. ദുഷ്ടന്മാർചെയ്യുന്ന ദുഷ്കർമ്മത്തിൻഫലം
പെട്ടന്നനുഭവിച്ചീടുമവർതന്നെ
ശിഷ്ടന്മാർ നിങ്ങൾക്കു പക്ഷപാതമെന്നി-
ലൊട്ടല്ലതുകൊണ്ടു തോന്നീടുമിങ്ങനെ. (താപ)

എരിക്കലകാമോദരി—ചെമ്പട.

ഇതീരിതവതീശ്വരേ കൃതനതൌ ഗതേ നാരദേ
ക്രതൂത്സവമഹോർജ്ജിതം പിതുരതീവ സാ വീക്ഷിതും
കുതൂഹലവതീ തദാ ഖിലസതീ ശിരോമാലികാ
സതീ ഭഗവതീ നിജം പതിമുവാച പാദാനതാ.

പല്ലവി.

ലോകാധിപ കാന്ത കരുണാലയവാച-
മാകർണ്ണയമേ ശംഭോ.

അനുപല്ലവി.

ആകാംക്ഷയൊന്നെന്റെ മനതാരിൽവളരുന്നു
അതിനനുവദിക്കേണമാശ്രിതജനബന്ധോ. (ലോകാ)

ചരണങ്ങൾ.

൧. ഇന്നുമേജനകൻചെയ്യുന്ന യാഗഘോഷങ്ങൾ
ചെന്നുകണ്ടുവരുവാനെന്നിൽനിൻകൃപവേണം
എന്നുടെസോദരിമാരെല്ലാപേരുമവിടെ
വന്നീടുമവരേയും വടിവിൽ കണ്ടീടാമെല്ലോ. (ലോകാ)

൨. തത്രഞാൻഗമിച്ചെങ്കിൽതാതനുള്ളവിദ്വേഷം
അത്രയുമകന്നീടുമത്രമാത്രവുമല്ലാ
എത്രയും പരിതോഷമെല്ലാർക്കുമുളവാകും
സത്രവും വഴിപോലെ സഫലമായ്ഭവിച്ചീടും. (ലോക

---

ഈശ്വരേ=ശിവൻ, ഇതി ഈരിതവതി=പറഞ്ഞപ്പോൾ, കൃതനതൌ=നമസ്കരിച്ചവനായ നാരദേ=നാരദൻ ഗതേ=പോയപ്പോൾ പിതുഃ=അഛന്റെ ഊർജ്ജിതമായ ക്രതൂൽസവത്തെ വീക്ഷിതും=കാണുന്നതിനു അതീവ=വളരെ. കുതൂഹലവതീ=ആഗ്രഹമുള്ളവളും. അഖി...ലലികാ=എല്ലാ പതിവ്രതാസ്ത്രീകളുടേയും തലയിൽ ചൂടുന്ന മാലയും ആയ സാസതീഭഗവതീ നിജംപതിം=തന്റെ ഭർത്താവിനോട്, പാദാനതാ=കാലിൽ കുമ്പിട്ടുകൊണ്ട് ഉവാച=പറഞ്ഞു.

മേ വാചം=എന്റെ വാക്കിനെ. ആകർണ്ണയ=കേട്ടാലും. ആകാംക്ഷ=ആഗ്രഹം. എല്ലാവർക്കും=യാഗത്തിനു കൂടീട്ടുള്ളവർക്കെല്ലാം ഉൽകൃഷ്ടരായ രണ്ടുപേർക്കു (ദക്ഷനും—ശിവനും) തമ്മിലുള്ള വിരോധം തീരുന്നതു നി-
ലോകവാസികൾക്ക് എല്ലാപേർക്കും—എന്നുമാകാം. സത്രം=യാഗം.

പന്തുവരാളി—ചെമ്പട.

ഖണ്ഡം.

ശി. കുവലയവിലോചനെ കുമതിയാകിയദക്ഷൻ
ഹവകർമ്മകഥനമോടറിയിക്കാതിരിക്കുമ്പോൾ
ഭവതിയങ്ങുചെന്നെങ്കിൽ പലരുംകേൾക്കവെ പാര-
മവമാനിച്ചയച്ചീടുമതിനില്ലസന്ദേഹം.

പല്ലവി.

ബാലേമൃദുതര ശീലേ ദയിതേ മേ
ഭാഷിതമിതു കേൾക്ക നീ.

സാരംഗം—മുറിയടന്ത.

യജ്ഞാലോകനകൌതുകാൽ സ്വയമനാ-
ദൃത്യൈവപത്യുർഗ്ഗിരം
പ്രസ്ഥായ പ്രമഥൈസ്സമം നിജപുരീ-
മഭ്യാഗതാന്താം സതീം
ദൃഷ്ട്വാ ഹൃഷ്ടസുരാംഗനാഭിരഭിതോ
ജുഷ്ടാം സ ദക്ഷോധികം
രുഷ്ടോ ഘൂർണ്ണിതദൃഷ്ടിനിഷ്ഠുരതരം
വ്യാചഷ്ട ദുഷ്ടാശയഃ.

---

ഹവം=യാഗം.

യജ്ഞാലോകനകൌതുകാൽ=യാഗം കാണുന്നതിനുള്ള ആഗ്രഹത്താൽ, പത്യുഃ=ഭർത്താവിൻെറ. ഗിരം=വാക്കിനെ, അനാദൃത്യ=അനാദരിച്ചിട്ട്, (വകവെയ്ക്കാതെ) സ്വയം ഏവ=തനിയെ തന്നെ, (തൻെറ മനസ്സാലെ) പ്രമഥൈഃ സമം=ഭൂതഗണങ്ങളോടുകൂടി പ്രസ്ഥായ=പുറപ്പെട്ട്. നിജപുരീം=തൻെറ (ദക്ഷൻെറ) പട്ടണത്തിൽ അഭ്യാഗതാം=വന്നവളും, ഹൃഷ്ടസുരാംഗനാഭിഃ=(സതിയുടെ വരവു നിമിത്തം) സന്തോഷിച്ച ദേവസ്ത്രീകളാൽ അഭിതഃ=ചുററും. ജുഷ്ടാം=സേവിക്കപ്പെട്ടവളുമായ. താം സതീം=ആ സതിയെ ദൃഷ്ട്വാ=കണ്ടിട്ട്. അധികം രുഷ്ടഃ=വളരെ കോപിച്ചവനും ദുഷ്ടാശയനുമായ ദക്ഷഃ=ആ ദക്ഷൻ. ഘൂർണിത .തരം=ചുഴററപ്പെട്ട ദൃഷ്ടികളാൽ അതിഭയങ്കരമായിരിക്കുംവണ്ണം; വ്യാചഷ്ട=പറഞ്ഞു.

പല്ലവി.

യാഗശാലയിൽ നിന്നു പോക ജവാൽ ഭ്രതേശദയിതേ
യാഗശാലയിൽ നിന്നു പോക ജവാൽ.

അനുപല്ലവി.

ആഗമിപ്പതിനാരുചൊന്നതു
ഹന്ത നിന്നോടു കുടിലശീലേ? (യാഗ)

ചരണങ്ങൾ.

൧. പ്രീതി നിന്നിലിനിക്കു നഹി ഗത-
നീതിയാം തവ പതിയിൽ നിന്നൊരു
ഭീതി തെല്ലുമതില്ല നിന്നുടെ
താതനം ഞാനല്ല സമ്പ്രതി. (യാഗ)

പുന്നാഗവരാളി—അടന്ത.

൨. അഷ്ടമൂർത്തിയെ നിന്ദചെയ്യുതു
കഷ്ടമെന്തിതു തോന്നിയതു ഹൃദി?
വിഷ്ടപേശവിരോധമിഹ തവ
ദിഷ്ടദോഷവശേന വന്നിതു.

പല്ലവി.

താത ദുർമ്മതേ നല്ലതല്ലിതു തേ കേൾക്ക മേ വചനം
താത ദുർമ്മതേ നല്ലതല്ലിതു തേ.

൩. ഇത്തരം മദഃമോടു നിന്നുട-
നുത്തരം പറയുന്ന നിന്നെ
സത്വരം ഭൃത്യരെക്കൊണ്ടു പു-
റത്തിറക്കുവതെന്നറിക നീ. (യാഗ)

---

ജവാൽ = വേഗത്തിൽ. ഗതനീതിയാം = നീതി ഇല്ലാത്തവനായ.
വിഷ്ടപേശൻ = ലോകനാഥൻ. ദിഷ്ടദോഷവശേന = ഭാഗ്യദോഷത്താ
ദുർമ്മതേ = (ഇപ്രകാരമുള്ള) ചീത്തബുദ്ധിയോടുകൂടിയവനേ.

മുഖാരി—ചെമ്പട

ശ്രുത്വാ പിതുഃ ശ്രുതിവിരോധിവചസ്തദാ സാ
ഗത്വാ സതീ രജതഭൂമിധരം ജവേന
നത്വാ ഹ്രിയാ ഹൃദി ഭിയാപി രുഷാ ശുചാ ച
സ്ഥിത്വാ പുരഃ പുരഹരം ഗിരമിത്യുവാച.

പല്ലവി.

തിങ്കൾമൌലെ കേൾക്ക വാചം
ദേവദേവ തേ.

അനുപല്ലവി.

എങ്കലുള്ളോരപരാധം
എല്ലാം നീ താൻ സഹിക്കേണം. (തിങ്കൾ)

ചരണങ്ങൾ

൧. മാനനീയം തവ വാക്യം മാനിയാതെ പോകമൂലം
മാനഭംഗം വന്നീവണ്ണം മാമകവല്ലഭ ശംഭോ. (തിങ്കൾ)

൨. ഹന്ത താതനെന്റെ മാനഹാനി ചെയ്തതിനില്ലാർത്തി
നിന്തിരുവടിയെക്കൂടെ നിന്ദിപ്പതു സഹിയാ ഞാൻ. (തി)

൩. താമസശീലനാകുന്ന ദക്ഷനെക്കൊല്ലുവാനേതും
താമസിച്ചീടൊല്ലാ മമ താതനവനല്ലിനിമേൽ (തിങ്കൾ)

---

പിതുഃ=അച്ഛന്റെ. ശ്രുതിവിരോധി=കേൾക്കുന്നതിന് ഇമ്പമില്ലാത്ത (കർണ്ണാരുന്തുദമായ) വചഃ=വാക്കിനെ ശ്രുത്വാ=കേട്ട്. സാ=സതീ, തദാ=അപ്പോൾ. രജതഭൂമിധരം=വെള്ളിമലയിൽ. ജവേന=വേഗം. ഗത്വാ=ചെന്നിട്ട്. ഹൃദി=മനസ്സിൽ ഹ്രിയാ=ലജ്ജയോടും. ഭിയാ അപി=ഭയത്തോടും. രുഷാ=കോപത്തോടും ശുചാ ച=ശോകത്തോടും. നത്വാ=നമസ്കരിച്ചിട്ട്. പുരഃ=(ശിവന്റെ) മുമ്പിൽ. സ്ഥിത്വാ=നിന്നുകൊണ്ട്. പുരഹരം=ശിവനോട്. ഗിരം ഇതി ഉവാച=ഇപ്രകാരം പറഞ്ഞു. തന്നെ യാഗശാലയിൽ വച്ച് പരസ്യമായി അപമാനിച്ചതിനാൽ ദക്ഷനോടു കോപവും, താൻ അതിനു പാത്രമായല്ലോ എന്നു വിചാരിച്ചു ശോകവും, ഭർത്തൃവാക്യം അനാദരിച്ചതിൽ അദ്ദേഹം കോപിച്ചേക്കുമോ എന്നു ഭീതിയും, "അത്ര ഞാൻ രമിച്ചെങ്കിൽ താതനുള്ള വിദ്വേഷം" പോകുമെന്നും മററും വിചാരിച്ചുകൊ പോയ കാര്യം സാധിക്കാതെ മാനഭംഗം വന്നതിൽ ലജ്ജയും ഉണ്ടായി.

## ഭൈരവി—ചെമ്പട.

### പല്ലവി.

സന്താപമരുതരുതേ ചെന്താമരേക്ഷണേ! തവ
സന്തോഷം വരുത്തുന്നുണ്ടു ഞാൻ—വൈകാതെ മദ-
ദന്താവളരാജഗമനേ!

### അനുപല്ലവി.

അന്തരമില്ലിതിനന്തകരിപു തവ
ചിന്തിതലാഭനേ സന്തതകുതുകി. (സന്താപ)

### ചരണങ്ങൾ.

൧. കൊണ്ടൽവേണി! നിനക്കുള്ളിൽ കുണ്ഠിതമുണ്ടാമെന്നോർത്തു
ഖിന്നയാതെ കണ്ടിരുന്നുവാണു ഞാൻ—കണ്ടുകൊൾക തൽ-
കണ്ഠകൃന്തനം ചെയ്യിപ്പിപ്പൻ
പ്രമഥഗണാനലനടുവതിലവനൊരു
തൃണമിവ സപദി പതിപ്പതു കാൺക. (സന്താപ)

൨. ദുഷ്ടനാകുമവൻ ചൊന്ന ദുർവാക്കുകൾ കേട്ടു പാര-
മിഷ്ടരായ് മോദിച്ചവരുടെ—ഗർവവുമിന്നു
നഷ്ടമാക്കീടുവനാശു ഞാൻ
കുടിലമതികളുടെ കസൃതികൾ കളവാൻ
നിടിലനയനനൊരു തടവിഹ നഹി നഹി. (സന്താപ)

൩. ഉൽക്കുലാഹംകാരമൂലമുൾക്കാമ്പിൽ ബോധം വെടിഞ്ഞു
ധിക്കാരം ചെയ്യുന്ന ദക്ഷന്റെ—ദുർമ്മദം തീർപ്പാ-
നിക്കാലം സംഗതി വന്നഹോ.
ചക്ഷുശ്രവണൻ മീറി വരുന്നതു
പക്ഷിപ്രവരനു ഭക്ഷണകാലം. (സന്താപ)

---

മദദന്താവളരാജഗമനേ = മദയാനത്തലവനെപ്പോലെ നടക്കുന്നവളെ. അന്തരം = വ്യത്യാസം. ചിന്തിതലാഭനേ = ഇഷ്ടത്തെ സാധിപ്പിക്കുന്നതിൽ. കുതുകീ = ആഗ്രഹമുള്ളവൻ. തൽകണ്ഠകൃന്തനം = അവന്റെ കണ്ഠച്ഛേദം. പ്രമഥഗണാനലനടുവിൽ = ഭൂതഗണമാകുന്ന തീയുടെ നടുവിൽ. (രൂപകം) തൃണം ഇവ = പുല്ലുപോലെ. ഉൽക്രുലാഹങ്കാരം = കരകവിഞ്ഞ ഗർവം. ചക്ഷുശ്രവണൻ = സർപ്പം. പക്ഷിപ്രവരൻ = ഗരുഡൻ. (രൂപകാതിശയോക്തി

സാരംഗം—ചെമ്പട.

തല്ക്കാലോദ്യൽപ്രകോപത്രിപുരഹരലലാ-
ടാക്ഷിരൂക്ഷാഗ്നിജാതോ
ബിഭ്രദ്ദോർഭിർമ്മഹൽഭിസ്ത്രിശിഖമുഖമഹാ-
ശസ്ത്രജാലാന്യഭീക്ഷ്ണം
രുദ്രാണീസൃഷ്ടയാദ്രിപ്രതിഭടവപുഷാ
ഭദ്രകാള്യാസമേതോ
രൌദ്രാത്മാ വീരഭദ്രഃ പ്രളയഘനരവോ-
രുദ്രമിത്യാചചക്ഷേ.

പല്ലവി.

ശങ്കര ജയ ഭഗവൻ ഭവൽപദ-
പങ്കജമിഹ വന്ദേ.

അനുപല്ലവി.

കിങ്കരനായിട്ടുമെന്നാലധുനാ
കിംകരണീയമതരുൾചെയ്യേണം. (ശങ്കര)

---

തല്ക്കാലൊ...ജാതഃ = ആയവസരത്തിൽ വർദ്ധിച്ച കോപത്തോടുകൂടിയ ത്രിപുരഹരന്റെ ലലാടാക്ഷത്തിൽ (നെററിയിലുള്ള കണ്ണിൽ) ഉള്ള ജ്വാലയേറിയ അഗ്നിയിൽ നിന്നും ഉണ്ടായവനും, മഹൽഭിഃ ദോർഭിഃ = വലിയ കൈകളാൽ (ബഹുവചനം കൊണ്ടു് വളരെ കൈകൾ ഉണ്ടെന്നു ഊഹിക്കാം—ദചി സഹസ്രബാഹുവെന്നു് ഇനി പറയുന്നും ഉണ്ടു്) ത്രിശിഖ...ലാനി = ത്രിശിഖം (ശൂലം) തുടങ്ങിയ ഉഗ്രമായ ആയുധക്കൂട്ടങ്ങളെ അഭീക്ഷ്ണം = ഇടയില്ലാതെ (ഒരു കയ്യും ഒഴിയാതെ—എല്ലാ കയ്യിലും എന്നു് ഭാവം) ബിഭ്രൽ = ധരിക്കുന്നവനും, രുദ്രാണീസൃഷ്ടയാ = സതിയാൽ സൃഷ്ടിക്കപ്പെട്ടവളും. അദ്രിപ്രതിഭടവപുഷാ = പർവതത്തിന് എതിരായ ശരീരമുള്ളവളുമായ. ഭദ്രകാള്യാ = ഭദ്രകാളിയോടു. സമേതഃ = കൂടിയവനും. രൌദ്രാത്മാ = രൌദ്രസ്വരൂപനും ആയ വീരഭദ്രൻ, പ്രളയഘനരവഃ = കല്പാന്തമേഘത്തിന്റെ നാദം പോലുള്ള നാദത്തോടുകൂടിയവനായി. രുദ്രം = ശിവനോടു്. ഇതി ആചചക്ഷേ = ഇപ്രകാ[രം] പറഞ്ഞു.

[illegible]കരണീയം = ചെയ്യപ്പെടേണ്ടതു്. കിം = എന്തു്.

ചരണങ്ങൾ.

൧. ദനുജാദിതിതനുജാഖില
മനുജാദിഭുവനജാൻ
ഗിരിശ നിങ്കലരിശമുള്ളവരെയിഹ
കണ്ടുകൊൾക കൊണ്ടുവരുവനചിരാൽ. (ശങ്കര)

൨. സ്ഥലമാംകടൽ വിലമാംഗിരി
ജലമാംക്ഷിതിതലവും
അടിയനോക്കിലുടനശേഷജഗദപി
തടവതില്ലഝടിതിപൊടിപൊടിപ്പൻ. (ശങ്കര)

൩. പുരശാസന വരശോണിത
പരിശോഭിതപരശോ
ഹരഗിരീശ കുരു നിദേശമെന്തധുനാ?
മയാ വിധേയമായതീശ്വര. (ശങ്കര)

൪. നളിനാസനസുതനാകിയ
ജളനെൻമഖഭാഗം
തന്നിടാഞ്ഞിൽ നിർദ്ദയനായദക്ഷനെ
യിന്നുചെന്നുകൊന്നുവന്നിടേണം

പല്ലവി.

വീരഭദ്രഭദ്ര നിങ്ങൾക്കിഹ
ഭൂരിഭദ്രമുളവാം.

---

ദനുജാ...ജാൻ=ദനുജർ=അസുരർ. അദിതിതനുജർ=ദേവന്മാർ ഇ
രെയും മനുജർ (മനുഷ്യർ)തുടങ്ങിയിട്ടുള്ള ലോകത്തിൽ ജനിച്ച എല്ലാപേ
യും, സ്ഥലമാം=സ്ഥലമാകും. വിലം=ബിലം. (തുരപ്പ്—പോതു്) ഇവി
ടെ വീരരസത്തിന് അനുകൂലമായ വർണ്ണങ്ങളല്ലാം പ്രയോഗിച്ചിട്ടുള്ളതു്. പുര
ശാസന=പുരാരെ. പര...പരശോ=പരന്മാരുടെ ശത്രുക്കളുടെ ചോരയാൽ
ഏററവും ശോഭിച്ച മഴുവോടുകൂടിയവനെ. മയാ=എന്നാൽ. വിധേയമായ
തു്=ചെയ്യപ്പെടേണ്ടതു് എന്തു് നിദേശംകുരു=ആജ്ഞാപിച്ചാലും. ഭ
മംഗളം.

ഘണ്ടാരം—മുറിയടന്ത.

സഹസ്രമൂർദ്ധാ ദ്വിസഹസ്രബാഹുഃ
സ്സ വീരഭദ്രസ്സഹ ഭദ്രകാള്യാ
തദാ വിസൃഷ്ടൈർവ്വിവിധൈർഗ്ഗണൗഘൈ-
സ്സമാവൃതോ ദക്ഷപുരീം രുരോധ.

ഖണ്ഡങ്ങൾ.

൧. അന്തകാന്തകവൈഭവം ഏതും
ചിന്തിയാതെ മദാന്ധനായ്
ഹന്ത നിന്ദിത സപ്തതന്തുവി-
ധം തുടർന്നു ഭവാനെടോ.

൨. നിടിലനയനന്റെ വിഹിതമീ മഖ-
ഭാഗമിന്നു തരാത്തിലോ
കുടില നിന്നുടെ മഖമൊടുടലഖി
വടിവോടിഹ പൊടിയാക്കുവൻ.

൩. ദക്ഷ ഭുജബലമക്ഷതം ഗ്രഹി-
യാതെ വന്നിതു ചൊൽകിലോ
ഇക്ഷണം ബഹുപക്ഷികൾക്കിഹ
ഭക്ഷ്യമാക്കുവനറിക നീ.

ചുടലയതിൽ നടമാടി നീളെ ന-
ടന്നിടുന്ന കപാലിയാം
കുടിലനദ്ധ്വരഭാഗമിന്നു കൊ-
ടുക്കയില്ലതു നിർണ്ണയം.
രുദ്രവല്ലഭസതിയയച്ചൊരു
ഭദ്രകാളിയതായ ഞാൻ
വിദ്രുതം തവ രക്തധാര കു-
ടിച്ചിടാതെയടങ്ങുമോ?

---

സഹസ്രമൂർദ്ധാ = ആയിരം തലയുള്ളവനും, ദ്വിസഹസ്രബാഹുഃ = രണ്ടായിരം കയ്യുള്ളവനും, ആയ. സഃ വീരഭദ്രഃ = ആ വീരഭദ്രൻ. തദാ = അപ്പോൾ. വിസൃഷ്ടൈഃ = വിടപ്പെട്ടവരായ. വിവിധൈഃ ഗണൗഘൈഃ = പല മാതിരിയിലുള്ള ഭൂതഗണക്കൂട്ടത്താൽ സമാവൃതഃ = ചുററപ്പെട്ടവനായി ഭദ്രകാള്യാസഹ = ഭദ്രകാളിയോടുകൂടി ദക്ഷൻെറ പട്ടണത്തെ രുരോധ = തടുത്തു എതിർത്തു. സപ്തതന്തുവിധം = യാഗകർമ്മം. മഖം = യാഗം. അക്ഷതം = കേടില്ലാതെ. കപാലീ = തലയോട്ട് എടുത്തവൻ.

൯. സതിയോടവമതിപലതുമിങ്ങു
പറഞ്ഞതും ചില കുമതികൾ
സദസി കട്ടരസിച്ചതും ബത
സാധു ശിവശിവ നന്നഹോ.

ക്രുദ്ധഃ ശ്രീവീരഭദ്രസ്ത്രിഭുവനമഖിലം
കമ്പയന്നട്ടഹാസൈർ-
ദ്ദക്ഷസ്യാഹൃത്യ ശീർഷം കരലസദസിനാ
ദക്ഷിണാഗ്നൌ ജുഹാവ
ത്ര്യക്ഷാധിക്ഷേപവാദശ്രുതിസമയധൃതാ-
നന്ദവൃന്ദാരകാണാം
ചക്രേ വൈകല്യമംഗേഷ്വധികമതിജവാ-
ദധ്വരം ചാപഭാങ്ക്ഷീൽ.

മലഹരി—ചെമ്പടതാളം.

അത്രാന്തരേ ദിവ്യവൃഷാധിരൂഢ-
സ്സത്യാസമേതോ ഭഗവാന്മഹേശഃ
തത്രാവിരാസീത്സകലേശ്വരന്തം
ഭക്ത്യാ നമന്തഃ നനവുസ്സുരേന്ദ്രാഃ.

---

ക്രുദ്ധൻ = കോപിച്ചവനായ ശ്രീവീരഭദ്രൻ ത്രിഭുവനമഖിലം = മൂന്നു ലോകമുഴുവനും അട്ടഹാസൈഃ = അലർച്ചകൊണ്ടു്. കമ്പയൻ = വിറപ്പിക്കുന്നവനായിട്ടു്, ദക്ഷസ്യശീർഷം = ദക്ഷൻെറ തലയെ. കരലസദസിനാ = കയ്യിൽ ശോഭിച്ചുകൊണ്ടിരിക്കുന്ന വാളുകൊണ്ടു് ആഹൃത്യ = എടുത്തു്. ദക്ഷിണാഗ്നൌ = യാഗാഗ്നിയിൽ ജുഹാവ = ഹോമിച്ചു ത്ര്യക്ഷാധി...കാണാം = ത്ര്യക്ഷനെ ശിവനെ അധിക്ഷേപിച്ചുള്ള സംഭാഷണങ്ങളെ കേട്ടസമയത്തു ധൃതാനന്ദന്മാരായ = സന്തോഷിച്ചവരായ. വൃന്ദാരകന്മാർക്കു് ദേവന്മാർക്കു്. അംഗേഷു = അവയവങ്ങളിൽ അധികം വൈകല്യം = ന്യൂനതയെയും ചക്രേ = ചെയ്തു (അംഗങ്ങളെ ഛേദിച്ചു) അതിജവാൽ = വളരെ വേഗം, അധ്വരം = യാഗത്തെയും അഭാങ്ക്ഷീൽ = ഭഞ്ജിച്ചു മുടക്കി സമുച്ചയാലങ്കാ

അത്രാന്തരേ = ഈ അവസരത്തിൽ, മഹേശഃ = ശിവൻ ദിവ്യവൃഷാധിരൂഢഃ = ദിവ്യമായ ശ്രേഷ്ഠമായ കാളയിൽ കയറിയവനായും, സത്യാസമേ = സതിയോടുകൂടിയവനായി തത്ര = അവിടെ (യാഗശാലയിൽ) ആവിരഭൂൽ = പ്രത്യക്ഷനായി. സുരേന്ദ്രാഃ = ദേവശ്രേഷ്ഠന്മാർ തം സകലേശ്വരം = അവനെ, ഭക്ത്യാനമന്തഃ = ഭക്തിയോടു നമസ്കരിച്ചുംകൊണ്ടു്. നനവുഃ = സ്തുതിച്ചു.

## പല്ലവി.

നീലകണ്ഠ പാഹിപാഹി നിർമ്മലാകൃതേ!

## അനുപല്ലവി.

കാലകാല തേ നമോസ്തു കരുണ ചെയ്ക ഞങ്ങളിൽ. (നീല)

## ചരണങ്ങൾ.

൧. നിത്യവും തവാജ്ഞകൊണ്ടു നിജനിജാധികാരവിഹിത-
കൃത്യമോടുവാണിടുന്നു കേവലം വയം വിഭോ. (നീല)

൨. ദക്ഷനുള്ളിലേററമുള്ള ദർപ്പമിന്നു തീർപ്പതിന്നു
ശിക്ഷ ചെയ്തതുചിതമേവ ശിവ ദയാപയോനിധേ!. (നീല)

൩. വിധിസുതന്റെ ജീവിതത്തെ വിരവൊടിങ്ങു ചേർത്തു യജ്ഞ
വിധിവിരോധമാശു തീർത്തു കാത്തുകൊൾക കരുണയാ (നീ)

## ഇന്ദിരം.

അലമമരവരാഃ പരം വിഷാദൈ-
രഹമധുനാ യദിഹാസ്മി സുപ്രസന്നഃ
അജസുതമജമസ്തകം സജീവം
സപദി വിധായ ച പൂരയാമി യജ്ഞം.

---

തേ = അങ്ങേക്കായിക്കൊണ്ട്. നിജനി...മോടു = അവരുടെ അധികാരയ വിഹിതകൃത്യത്തോട് (അങ്ങയാൽ വിധിക്കപ്പെട്ട കൃത്യത്തോട്) അങ്ങു കല്പിച്ചുതന്നിട്ടുള്ള ഞങ്ങളുടെ അധികാരത്തോട് എന്നു ഭാവം.

അഹം = ഞാൻ. അധുനാ = ഇപ്പോൾ ഇഹ = ഇവിടെ. സുപ്രസന്നഃ = വളരെ സന്തോഷിച്ചവനായി. യൽ അസ്മി = ഇരിക്കുന്നതുകൊണ്ട്. അമരവരാഃ = അല്ലയോ ദേവശ്രേഷ്ഠന്മാരേ. പരം വിഷാദൈഃ = വലിയ ദുഃഖങ്ങളാൽ. അലം = മതി. (വ്യസനിക്കേണ്ട ആവശ്യം ഇല്ല) അജസുതം = ദക്ഷനെ അജമസ്തകം = (കൃത്വാ) അജമസ്തകനാക്കീട്ട് (ആട്ടിന്റെ തലയുള്ളവനാക്കി) സജീവം വിധായ = ജീവനുള്ളവനാക്കിച്ചെയ്തു (ജീവിപ്പിച്ചു) സപദി = [illegible]ൽ യജ്ഞം = യാഗത്തെ പൂരയാമി ച = മുഴുവനാക്കാം.

ഭൂപാളം—അടന്ത.

ദക്ഷസ്തൽക്ഷണമേവ മേഷശിരസാ സംയുക്തകണ്ഠസ്ഥല-
സ്ത്ര്യക്ഷാനുഗ്രഹജീവിതോഥവിധിവത്സംപൂർയ്യ യജ്ഞോത്സവം
ഖട്വാംഗാദിലസൽക്കരം ശശികലാഭാസ്വജ്ജടാമണ്ഡലം
സാഷ്ടാംഗം പ്രണതോഷ്ടമൂർത്തിമമനാൿ തുഷ്ടാവ ഹൃഷ്ടാശയഃ.

ചരണങ്ങൾ.

൧. ചന്ദ്രചൂഡ! നമോസ്തു തേ ജയ
സന്തതം ജഗദീശ!
സർവഥാ സഹനീയമേവ മ-
മാപരാധമിതീശ! ഹരഹര! വിഭോ പശുപതേ!

൨. ഭക്തിനിങ്കലിനിക്കു ഹാനി വ-
രാതെ തരിക മഹേശ!
അത്രമാം തവ ഭൃത്യനെന്നു നി-
നച്ചുകൊൾക ഗിരീശ! ഹരഹര! (വിഭോ)

൩. ചിന്മയാകൃതിയായിട്ടും പര-
മാത്മരൂപ ദയാലോ!
നിന്മഹത്വമറിഞ്ഞിടുന്നതി-
നിജ്ജനം പുനരാളോ ഹരഹര! (വിഭോ)

---

അഥ മേഷശിരസാ=ആട്ടിൻതലകൊണ്ട്. സംയുക്തകണ്ഠസ്ഥലഃ=ചേർക്കപ്പെട്ട കഴുത്തോടുകൂടിയവനും. ത്ര്യക്ഷാ...വിതഃ=ശിവന്റെ അനുഗ്രഹത്താൽ ജീവിച്ചവനും ഹൃഷ്ടാശയഃ=സന്തോഷമുള്ളവനും ആയ. ദക്ഷഃ=ദക്ഷൻ തൽക്ഷണം ഏവ=ഉടനെ തന്നെ. യജ്ഞോത്സവം=യാഗത്തെ. വിധിവൽ=മുറപോലെ. സംപൂർയ്യ=മുഴുവൻ ആക്കീട്ട്. ഖട്വാംഗാ...ൽകരം=ഖട്വാംഗം (ശിവന്റെ ദണ്ഡ്) മുതലായവകൊണ്ട് ശോഭിക്കുന്ന കയ്യുള്ളവനും. ശശീ...ണ്ഡലം=ചന്ദ്രക്കലയിൽ ശോഭിക്കുന്ന ജടാസമൂഹത്തോടുകൂടിയവനും ആയ. അഷ്ടമൂർത്തിം=ശിവനെ. സാഷ്ടാംഗം പ്രണതഃ=സാഷ്ടാംഗം=നമസ്കരിച്ചവനായി. അമനാക്=വളരെ. തുഷ്ടാവ=സ്തുതിച്ചു.

നമഃ അസ്തു തേ=അങ്ങേക്കായിക്കൊണ്ട് നമസ്കാരം. സഹനീയം ഏവ സഹിക്കത്തന്നെ വേണം. ചിന്മയാകൃതി=ചിൽ(ജ്ഞാന)സ്വരൂപൻ. സ

൯. മൽക്കുമാരി സതീ സതീ തവ
ശക്തിയെന്നറിയാതെ
ധിക്കരിച്ചതിനിങ്ങനുഗ്രഹ-
മേകിയതു കരുണാ തേ ഹരഹര! (വിഭോ)

൰. പാണിതന്നുടെ വൃത്തി വില്വ-
ദളങ്ങൾകൊണ്ടു തവാർച്ചനം
വാണിവൃത്തി മമാസ്തു തവ ഗുണ-
നാമഗണസംകീർത്തനം ജയ ഹരഹര! (വിഭോ)

൰൧. ദുരിതഹര തവ ചരിതസുധയതു
പിബതു മേ ശ്രുവണം സദാ
വരദ ശങ്കര ഗിരിശ വിഹരതു
ഭവതി മമ ഹൃദയം മുദാ ജയ ഹരഹര! (വിഭോ)

൰൨. ഉരഗഭൂഷണ! സരസഭാഷണ!
സുജനതോഷണ പാഹിമാം
നിരയമോചന ശശിവിരോചന-
ശിഖിവിലോചന! പാഹിമാം ഹരഹര (വിഭോ)

൰൩. വിപദപാസന! വിഹഗവാഹന!
വിധികൃതാച്ചന പാഹിമാം
ത്രിപുരശാസന! ഗിരിശരാസന!
വൃഷഭകേതന പാഹിമാം ഹരഹര! (വിഭോ)

---

...തീ=പതിവ്രതയായ സതീ. വാണിവൃത്തി=വാക്കിന്റെ ജോലി. ചരിത...സുധ=കഥയാകുന്ന അമൃതം (രൂപകം) മെ ശ്രുവണം=എന്റെ കാതു്. പിബതു=കുടിക്കട്ടെ. വിഹരതു=കളിച്ചുനടക്കട്ടെ. ഭവതി=ഭവാനിൽ' സുജനതോഷണ=സത്തുക്കളെ സന്തോഷിപ്പിക്കുന്നവനെ! നിരയമോചന=നരകത്തിൽ നിന്നും മോചിപ്പിക്കുന്നവനെ. ശശിവിരോചനശിഖിവിലോചന=ചന്ദ്രൻ, സൂര്യൻ, അഗ്നി എന്നിവ നേത്രമായുള്ളവനെ. വിപദപാസന=...ഖമില്ലാതാക്കുന്നവനെ. വിഹഗ...ർച്ചന=വിഷ്ണു ബ്രഹ്മാ ഇവരാൽ പൂ...പ്പെടുന്നവനെ. ഗിരിശരാസന=പർവതം വില്ലാക്കിയവനെ. (ത്രിപുര...ത്തിൽ മഹാമേരുവിനെ വില്ലാക്കിയിരുന്നു)

പുറനീര് — ചെമ്പട.

ഖണ്ഡങ്ങൾ.

൧. നീരജസംഭവനന്ദന! സുമതേ
നീരസഭാവമിതരുതരുതിനിമേൽ
പാരം നിന്നുടെ ദർപ്പനിമിത്തം
പരിഭവമിങ്ങനെ വന്നുഭവിച്ചു.

൨. ആൎത്തികളെല്ലാം തീൎന്നു ഭവാനും
ആനന്ദേന വസിക്ക നികാമം
കീൎത്തിയുമാചന്ദ്രാൎക്കം വിലസതു
കെല്പൊടു ശിവകൃപയാ ഭവതു ശുഭം.

കൃതാശീർവാദേഥ ത്രിപുരഭിദിസ്സാകം ദയിതയാ
ഗിരീശം കൈലാസം ഭഗവതി ഗിരീശേ ഗതവതി
സുരശ്രേഷ്ഠൈസ്സാനന്ദൈർമ്മുനിഭിരപി സശ്ലാഘിതയശാഃ
പ്രജേശോ ദക്ഷോപി പ്രചുരസുഖമദ്ധ്യാസ്ത നഗരീം.

---

നികാമം=ഏററം. ആചന്ദ്രാൎക്കം=ചന്ദ്രനും സൂൎയ്യനും ഉള്ളിടത്തോളം കാലം. വിലസതു=വിലസട്ടെ. കൃപകൊണ്ടു് ശുഭംഭവതു=മംഗളമുണ്ടാകട്ടെ.

അഥ കൃതാശീർവാദേ=ആശീർവാദം ചെയ്തവനും. ത്രിപുരഭിദി=ത്രിപുരഹരനും ആയ. ഗിരീശേ ഭഗവതി=(സപ്തമീ) ശിവഭഗവാൻ ദയിതയാ സാകം=ഭാൎയ്യയോടുകൂടി. കൈലാസം ഗിരീശം=കൈലാസപർവതത്തിലേക്കു്. ഗതവതി=പോയപ്പോൾ. സാനന്ദൈഃ=സന്തോഷമുള്ളവരായ. സുരശ്രേഷ്ഠൈഃ=ദേവശ്രേഷ്ഠരാലും. മുനിഭിഃ അപി=മഹർഷിമാരാലും. ശ്ലാഘിതയശാഃ =സ്തുതിക്കപ്പെട്ട യശസ്സോടുകൂടിയവനായ. പ്രജേശഃ ദക്ഷഃ അപി=പ്രജാപതിയും നഗരീം=നഗരിയിൽ. സുഖം അദ്ധ്യാസ്ത=സുഖമായിവ

അഗേന്ദ്രഭൂഷിതം ദേവ-
മപി നാഗേന്ദ്രഭൂഷിതം
സർവമംഗലയോപേതം
സർവമംഗളദം ഭജേ.

ദക്ഷയാഗം ആട്ടക്കഥ

സമാപ്തം.

---

അഗേന്ദ്രഭൂഷിതം അപി = അഗേന്ദ്രനിൽ പർവതശ്രേഷ്ഠമായ കൈലാസത്തിൽ ശോഭിതൻ ആണെങ്കിലും. ന അഗേന്ദ്രഭൂഷിതം = അഗേന്ദ്രഭൂഷിതൻ അല്ലാത്തവനും (ഇവിടെ അഗേന്ദ്രഭൂഷിതൻ അഗേന്ദ്രഭൂഷിതൻ അല്ലാ എന്ന് വിരോധാഭാസം) നാഗേന്ദ്രഭൂഷിതൻ = നാഗേന്ദ്രനാൽ വാസുകിയാൽ ഭൂഷിതൻ അലംകൃതൻ (വാസുകിയെ ആഭരണമാക്കിയവൻ) എന്നു വിരോധപരിഹാരം (അഗേന്ദ്രഭൂഷിതൻ = വില്ലാക്കിയ മഹാമേരുവിനാൽ ശോഭിക്കുന്നവൻ എന്നു വ്യാഖ്യാനിക്കാം) സർവമംഗലയാ = പാർവതിയോടു. ഉപേതം = കൂടിയവനും, സർവമംഗളദം = എല്ലാ മംഗളങ്ങളേയും കൊടുക്കുന്നവനും ആയ. ദേവം = ദേവനെ (ശിവനെ) ഭജേ = ഞാൻ ഭജിക്കുന്നു.

